





Vol. 07 No. 08 THE ONLINE OFFICIAL NEWS BULLETIN 2024 February 22

## വലിയ നോമ്പുകാലം | SEASON OF GREAT LENT | ܙܒܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪3 Mshari'o (Paralytic) 3rd Sunday of Great Lent 25 | ♪7 26 | ♪3 27 | ♪7 28 | ♪3 29 | ♪7 Comm. of Mar Anthrayos Bava (St. Marys Church, Kallada) 1 |  ♪3  37th Mem. of Konattu Abraham Malpan (Pambakuda) 2 |

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

മാർത്തോമ്മൻ പൈതൃക സംഗമം

വിശിഷ്ടാതിഥികൾ

ശ്രീ. ആരിഫ് മുഹമ്മദ് ഖാൻ
കേരള ഗവർണർ

ശ്രീ. പി. എസ്സ്. ശ്രീധരൻ പിളള
ഗോവ ഗവർണർ

ശ്രീ. വി. എൻ. വാസവൻ
മന്ത്രി

ശ്രീമതി. വീണാ ജോർജ്ജ്
മന്ത്രി

ശ്രീ. തിരുവഞ്ചൂർ രാധാകൃഷ്ണൻ
എം. എൽ. എ

ശ്രീ. ചാണ്ടി ഉമ്മൻ
എം. എൽ. എ

MOSC Digital Media Committee
MARTHOMAN PAITHRUKA SANGAMAM

# മാർത്തോമ്മൻ പൈതൃക സംഗമം ഞായറാഴ്ച കോട്ടയത്ത്

കോട്ടയം: മലങ്കര നസ്രാണികളുടെ പൗരാണികതയും പാരമ്പര്യവും വിളിച്ചോതുന്ന മാർത്തോമൻ പൈതൃക സംഗമം ഞായറാഴ്ച കോട്ടയത്ത് നടക്കും. ഉച്ച കഴിഞ്ഞ് മൂന്നിന് കോട്ടയം എം.ഡി സെമിനാരി മൈതാനിയിൽ നിന്ന് ആരംഭിക്കുന്ന മാർത്തോമ്മൻ പൈതൃക വിളംബര ഘോഷയാത്രയോടയാണ് തുടക്കം. ഘോഷയാത്രയ്ക്ക് കോട്ടയം എം. പി. തോമസ് ചാഴിക്കാടൻ ഫ്ളാഗ് ഓഫ് ചെയ്യും. മെത്രാപ്പോലീത്താമാരും സഭാസ്ഥാനികളും, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളും മുൻനിരയിൽ അണിനിരക്കും. വാദ്യമേളങ്ങളും നസ്രാണി കലാരൂപങ്ങളും അണിചേരും.

എഴുപത്തയ്യായിരം പേർ പങ്കെടുക്കുന്ന റാലി നെഹ്റു സ്റ്റേഡിയത്തിൽ എത്തിച്ചേരുന്നതോടെ സമ്മേളനത്തിന് തുടക്കമാകും. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിക്കും. കേരള ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ സമ്മേളനം ഉദ്ഘാടനം ചെയ്യും. ഗോവ ഗവർണർ പി. എസ്. ശ്രീധരൻ പിളള മുഖ്യപ്രഭാഷണം നടത്തും. മന്ത്രി വി. എൻ. വാസവൻ, മന്ത്രി വീണ ജോർജ്, തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ, ചാണ്ടി ഉമ്മൻ എം. എൽ. എ, റഷ്യൻ ഓർത്തഡോക്സ് സഭയുടെ പ്രതിനിധി മെത്രാപ്പോലീത്ത ആന്റണി, എത്യോപ്യൻ സഭയുടെ പ്രതിനിധി മെത്രാപ്പോലീത്ത അബ്ബാ മെൽകിദേക്ക് നുർബെഗൻ ഗെദ, ഡോ. യുഹാനോൻ

(ശേഷം 17-ാം പേജിൽ)



**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ 12-ാം ഓർമ്മപ്പെരുന്നാൾ മാവേലിക്കര സെന്റ് പോൾസിൽ ആചരിച്ചു. വിശുദ്ധ കുർബ്ബാനയ്ക്ക് പ. കാതോലിക്കാ ബാവാ തിരുമേനി പ്രധാന കാർമികത്വം വഹിച്ചു.**

# ചർച്ച് ബിൽ പരിഹാരമല്ല, സമാധാനം തകരും, മുഖ്യമന്ത്രിയെ ഇക്കാര്യം അറിയിച്ചു: പ. കാതോലിക്കാ ബാവാ

കോട്ടയം: ചർച്ച് ബിൽ വന്നാൽ സംസ്ഥാനത്ത് സമാധാനം തകർക്കപ്പെടുന്ന സ്ഥിതിയുണ്ടാകുമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ. ചർച്ച് ബിൽ വന്നാൽ ഓരോ പള്ളിയിലും പ്രശ്നങ്ങൾ ഉണ്ടാകും. ഇക്കാര്യം മുഖ്യമന്ത്രിയെ അറിയിച്ചിട്ടുണ്ട്. വിഷയത്തിൽ സമാധാനത്തിന് സമവായ നിർദ്ദേശങ്ങൾ ഉണ്ടെങ്കിൽ മുഖ്യമന്ത്രിക്ക് ഞങ്ങളോട് പറയാം. ചർച്ച് ബില്ലിനെ കുറിച്ച് മുഖ്യമന്ത്രി പറയുമ്പോൾ ചർച്ച് ബിൽ ഇല്ലെന്നാണ് എൽ.ഡി.എഫിലെ തന്നെ ഉന്നതർ ഉറപ്പു നൽകിയത്. ചർച്ച് ബിൽ ഒരിക്കലും ഒരു പരിഹാരമല്ല. മറ്റ് സമാധാന നിർദ്ദേശങ്ങൾ ഉണ്ടെങ്കിൽ മുഖ്യമന്ത്രിക്ക് അത് പറയാം. ഓർത്തഡോക്സ് സഭയ്ക്ക് പ്രത്യേക രാഷ്ട്രീയ നിലപാടുകൾ ഇല്ല. എങ്ങനെ വോട്ടു ചെയ്യണമെന്ന് സഭയിലെ മക്കൾക്ക് അറിയാം. അവരത് ചെയ്തുകൊള്ളും.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വിശ്വാസ പഠനം

# വി. കുർബാനാനുഭവവും ശുശ്രൂഷയുടെ പരിസമാപ്തിയും

ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



ബ. ജോർജ് കോശി അച്ചൻ രചിച്ച 'വി. കുർബ്ബാന: പൗരസ്ത്യ ക്രൈസ്തവ സഭാ പാരമ്പര്യത്തിൽ' എന്ന ഗ്രന്ഥത്തിന്റെ പതിനാറാം അദ്ധ്യായം (58 പേജുകളും 115 കുറിപ്പുകളും) ഈ ലേഖനത്തിന്റെ തലവാചകവും പഠനവിഷയവും ആകുന്നു.

'വി. കുർബ്ബാനയിലെ (യവുക്കറിസ്ത്യായാ) സുപ്രധാന ഭാഗവും അത്യുന്നത നിമിഷവും (climax) വിശ്വാസികളെ സംബന്ധിച്ചിടത്തോളം കർത്തൃശരീര രക്തങ്ങളുടെ അനുഭവമാണ്' എന്ന വാചകത്തോടെയാണ് അച്ചൻ പഠനം തുടങ്ങുന്നത്. രഹസ്യങ്ങളുടെ രഹസ്യമായ ഈ കൂദാശ അർപ്പിക്കുന്നതിന്റെ പരമലക്ഷ്യം തന്നെ തിരുശരീര-രക്തങ്ങളുടെ അനുഭവമാണല്ലോ. യ്ശുക്രിസ്തുവിന്റെ അന്ത്യഅത്താഴത്തിൽ 'എടുത്തു', 'വാഴ്ത്തി', 'മുറിച്ചു', 'കൊടുത്തു' എന്നതിൽ ആദ്യ മൂന്ന് അനുഷ്ഠാനങ്ങളുടെ പൂർത്തീകരണത്തിനുശേഷം നൽകപ്പെടുന്ന ശുശ്രൂഷയാണ് ഈ അദ്ധ്യായത്തിലെ പഠനവിഷയം.

'വി. സംസർഗ്ഗം (Holy Communion) അഥവാ 'സംബന്ധം' (ശഫ്ത്തോഫുസോ) നമ്മിൽ എപ്പോഴും നിലകൊള്ളുന്ന ക്രിസ്തുത്വത്തിന്റെ പ്രതീകമാണ്. വി. കുർബ്ബാന സംബന്ധത്തിൽ നാമും ക്രിസ്തുവും ഒന്നായിതീരുന്നുവെന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു. തുടർന്ന് ക്രിസ്തുവാഹകരായി നാം സമൂഹത്തിലേക്ക് ഇറങ്ങിച്ചെല്ലുകയും ക്രിസ്തുവായി ജീവിക്കുകയും ചെയ്യണം. വി. കുർബ്ബാനാ അനുഭവത്തിനുശേഷം കൃതജ്ഞതാ പ്രാർത്ഥനയും സ്തോത്രാർപ്പണവും വിശ്വാസികളെ സമാധാനപൂർവ്വം യാത്രയാക്കലും വി. മദ്ബഹായിൽ കാർമ്മീകനും ശുശ്രൂഷകരും ബലിയർപ്പണ വസ്തുക്കൾ പ്രാർത്ഥനാപൂർവ്വം കഴുകി തുടച്ച് വൃത്തിയാക്കിയശേഷം ബലിപീഠത്തോട് യാത്രപറഞ്ഞ് മുത്തുകയും ചെയ്യുന്ന ശുശ്രൂഷകളും കാണാം.

എ) വി. കുർബ്ബാനാനുഭവം

ആദിമസഭയിലെ 'കൂടിവരവിൽ' സംബന്ധിക്കുന്നവരെല്ലാം തിരുശരീര-രക്തങ്ങൾ അനുഭവിച്ചിരുന്നതായി കാണുന്നു. വി. മാമോദീസായിലൂടെ പ. സഭയുടെ ഭാഗമാക്കുന്നവർക്ക് മാത്രമെ വി. കൂടിവരവിലെ അന്നാഫുറായുടെ ഭാഗത്ത് അയതിൽ സംബന്ധിക്കുവാനും അനുഭവിക്കുവാനും അവകാശം ഉണ്ടായിരുന്നുള്ളു എന്നു നാം കണ്ടിരുന്നുവല്ലോ. "നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിങ്കൽ നിന്ന് തിന്നുകുടിക്കുന്ന" (ലൂക്കോ. 22:30) അനുഭവമായി കർത്താവ് അതിനെ പഠിപ്പിക്കുന്നു.

എന്നാൽ കാലക്രമത്തിൽ വി. മാമോദീസാ സ്വീകരിച്ചവർ എങ്കിലും അവരിൽ പലരും പല കാരണങ്ങളിൽ വി. കുർബ്ബാനയിൽ സംബന്ധിക്കുമ്പോൾതന്നെ വി. കുർബ്ബാന അനുഭവത്തിൽ നിന്നും മാറിനിൽക്കുന്നവരായി തീർന്നുവെന്ന് ബ. അച്ചൻ ചൂണ്ടികാണിക്കുന്നു. ആവശ്യത്തിന് ഒരുങ്ങിയിട്ടില്ല, വൈകിവന്നു, പാപങ്ങൾ ഏറ്റുപറഞ്ഞ് മോചനം പ്രാപിച്ചിട്ടില്ലാ എന്നിങ്ങനെ അനേകം കാരണങ്ങൾ അവർ നിരത്തുന്നു. എന്നാൽ വി. കുർബ്ബാന അനുഭവം ഉണ്ടാകുമ്പോഴാണ് 'സംബന്ധം' അതിന്റെ പൂർണ്ണതയിൽ എത്തുന്നത് എന്നതിനാൽ ആയതിലേക്ക് വിശ്വാസികളെ എപ്പോഴും പ്രബോധിപ്പിക്കുകയും സജ്ജരാക്കുകയും ചെയ്യുവാൻ പൗരോഹിത്യത്തിന് ഉത്തരവാദിത്വം ഉണ്ട്.




'കടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനും തിരുമുമ്പാകെയുള്ള മുഖപ്രസന്നതയ്ക്കുമുള്ള മാർഗ്ഗമാണ് വി. കുർബ്ബാന അനുഭവം എന്നതിന് ഊന്നൽ നൽകണം. എന്നാൽ ഭയത്തോടും ഭക്തിയോടും (വിറയലോടും) ആയത് സ്വീകരിക്കുകയും വേണം. ഒരു ക്കമില്ലാതെ ചടങ്ങുപോലെ ആകുവാൻ പാടുള്ളതല്ല എന്നും ഓർക്കണം. ആത്മപരിശോധന കൂടാതെയും വിവേചനമില്ലാതെയും തിരുശരീരരക്തങ്ങൾ അനുഭവിച്ചാൽ ഉണ്ടാകുന്ന അനർത്ഥങ്ങളെക്കുറിച്ച് പ. പൗലോസ് ശ്ലീഹാ (1 കൊരി. 11:27-30) ഓർമ്മിപ്പിക്കുന്നുണ്ടല്ലോ.

'വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും ഇവ (വി. കുർബ്ബാനാ) നൽകപ്പെടുന്നു' എന്ന് പ്രഖ്യാപിക്കപ്പെടുമ്പോൾ 'പിതാവും പുത്രനും പ. റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല' എന്ന് വിശ്വാസികൾ ഏറ്റുപറയുന്നത് അർത്ഥവത്താണ്. വി. മാമോദീസായിലൂടെയും വി. മൂറോൻ അഭിഷേകത്തിലൂടെയും വി. ത്രിത്വത്തിന്റെ വിശുദ്ധിയിലേക്ക് ചേരുന്ന വി. സഭയുടെ അംഗങ്ങൾ എന്ന നിലയിൽ വിശ്വാസികൾ ആയതിലേക്ക് ചേർക്കപ്പെടുകയാണ് വി. ത്രിത്വമല്ലാതെ മറ്റാരും സ്വഭാവേന വിശുദ്ധരല്ല; എന്നാൽ ദൈവകൃപയാൽ വിശ്വാസികൾ അതിലേക്ക് ആയിതീരുന്നു എന്ന തത്വമാണ് ഇവിടെ കാണുന്നത്.

വി. കുർബ്ബാന സ്വീകരണത്തെ വി. കുമ്പസാരവുമായി ബന്ധിപ്പിച്ചതാണു വി. കുർബ്ബാനാനുഭവത്തിൽ നിന്നും നമ്മുടെ വിശ്വാസികൾ അകലുവാൻ കാരണമായതെന്ന ഒരു അഭിപ്രായം ബ. അച്ചൻ രേഖപ്പെടുത്തുന്നു. സത്യത്തിൽ വി. കുമ്പസാരവും വി. കുർബ്ബാനയും അവയിൽതന്നെ പൂർത്തീകരണമുള്ള രണ്ട് കൂദാശകൾ (രഹസ്യങ്ങൾ) ആണല്ലോ. പാപബോധം ഉണ്ടാകുമ്പോൾ ചെയ്ത തെറ്റ് ദൈവസന്നിധിയിൽ പൗരോഹിത്യത്തിനു മുമ്പാകെ അനുതപിച്ച് ഏറ്റുപറയുകയും പശ്ചാത്താപത്തോട് പ്രായശ്ചിത്തം ചെയ്യുവാൻ തയ്യാറാവുകയും പുരോഹിതന്റെ ഉപദേശങ്ങൾ (counsiling) സ്വീകരിക്കുകയും ചെയ്തശേഷം 'ദൈവത്തിൽ നിന്നും കടങ്ങൾക്ക് മോചനവും പാപങ്ങൾക്ക് പരിഹാരവും' സ്വീകരിക്കുന്ന അനുഭവമാണല്ലോ വി. കുമ്പസാരം. ആയത് അതിൽതന്നെ പൂർണ്ണതയുള്ള ശുശ്രൂഷ അഥവാ വി. കൂദാശയാണ്. അതുപോലെ തന്നെ വി. കുർബ്ബാനാ സംബന്ധം (അനുഭവം) അതിൽതന്നെ പൂർണ്ണതയുള്ള വി. കൂദാശയാണ്. വി. കുമ്പസാരം നടത്തി വി. കുർബ്ബാന സ്വീകരിക്കുന്ന നല്ലൊരു പാരമ്പര്യമാണെങ്കിലും കുമ്പസാരിക്കാഞ്ഞതിനാൽ വി. കുർബ്ബാന അനുഭവിക്കുന്നില്ല എന്നും, മറിച്ച് വി. കുമ്പസാരം നടത്തിയാൽ ഒരുവൻ വി. കുർബ്ബാന അനുഭവിക്കുവാൻ സർവ്വഥാ യോഗ്യനായി (Certified)

എന്ന ചിന്തയും തെറ്റാണ് എന്ന് ബ. അച്ചൻ ചൂണ്ടികാണിക്കുന്നു. വി. കുമ്പസാരത്തെ കാർമ്മികൻ വിശ്വാസിയുടെ തലയിൽ തൊട്ടുള്ള രഹസ്യ ഹൂസോയോ പ്രാർത്ഥനയിലേക്ക് ഒതുക്കുകയും (ഏറ്റുപറഞ്ഞ് ഉപേക്ഷിച്ച് 'പിഴമൂളി' പ്രായശ്ചിത്തം ചെയ്തശേഷമാണ് പുരോഹിതനിൽ നിന്നും പാപമോചനം പ്രാപിക്കേണ്ടത്) അത് സന്ധ്യാനമസ്കാരത്തിലൊ മറ്റോ സ്വീകരിച്ചു കഴിഞ്ഞാൽ പിന്നെ പ്രാർത്ഥനകൾ നടത്തുകയോ, വി. കുർബ്ബാനയിൽ ആദിയോടന്തം സംബന്ധിക്കുകയോ ചെയ്യാതെ 'ഓടിച്ചെന്ന് വി. കുർബ്ബാന അനുഭവിക്കാമെന്ന' ചിന്തപോലും വിശ്വാസികളിൽ ഉണ്ടായിരിക്കുന്നു! (സന്ധ്യയ്ക്ക് വീട്ടിൽ അത്താഴം ഒരുക്കിയ ഒരു വിശ്വാസി, ആയതിനുശേഷം 'തിരുമേനി, എനിക്ക് വീട്ടിൽ വച്ച് ഹൂസോയോ തന്നാൽ രാവിലെ പ്രാതൽ ഒരുക്കി അല്പം താമസിച്ച് ഞങ്ങൾ വന്നാലും വി. കുർബ്ബാന അനുഭവിക്കാമല്ലോ' എന്ന പ്രായോഗികബുദ്ധി പ്രയോഗിച്ചതും മറ്റൊരാൾ 'തിരുമേനി എനിക്ക് ഫോണിലൂടെ ഹൂസോയോ തരാമോ' എന്ന് ചോദിച്ചതും ഓർക്കുന്നു! മറുപടികൾ നൽകിയത് ഇവിടെ എഴുതുന്നില്ല.)

ഒരു വിശ്വാസി കൗദാശിക ജീവിതം നയിക്കുന്നവൻ ആണ് എന്നതിന് പ. സഭ വച്ച കാനോനിക അടയാളം ആ വ്യക്തി വർഷത്തിൽ ഒരിക്കലെങ്കിലും വി. കുമ്പസാരം നടത്തിയിട്ടുള്ള ആളും വി. കുർബ്ബാന ബന്ധത്തിൽ ഉള്ള ആളും ആയിരിക്കണമെന്നാണല്ലോ. 1934 ഭരണഘടനയും ഇത് നിർദ്ദേശിച്ചിരിക്കുന്നു. അങ്ങനെയുള്ളവർക്കു മാത്രമെ വി. സഭായോഗമായ പൊതുയോഗത്തിൽ സംബന്ധിച്ച് അഭിപ്രായങ്ങൾ പറയുവാനോ, സമതികളിലേക്ക് തെരഞ്ഞെടുക്കപ്പെടുവാനോ, എന്നുവേണ്ടാ വി. വിവാഹ കൂദാശ സ്വീകരിപ്പാനോ എല്ലാം അവകാശമുള്ളു. എന്നാൽ ക്രിയാത്മകമായി ക്രമീകരിച്ച ആ നിയമം ഇന്ന് എത്രമാത്രം അതിന്റെ അർത്ഥത്തിൽ നാം ഉൾകൊള്ളുന്നുണ്ട് എന്നും ചിന്തിക്കണം.

വളരെ ലളിതമായിരുന്ന 'അപ്പം മുറിക്കൽ' ശുശ്രൂഷ, അതിന്റെ വളർച്ചയിൽ അതിഭാവുകത്വം നൽകപ്പെട്ട് ഏറെ ഭയത്തോടെയുള്ള മറ്റെന്തോ ആയിതീരുകയും തദ്വാര വിശ്വാസികൾക്ക് അന്യവൽകരിക്കപ്പെടുകയും ചെയ്തുവെന്നും ബഹു. അച്ചൻ ചൂണ്ടികാണിക്കുന്നുണ്ട്. കൂടാതെ വി. കുർബ്ബാനയെക്കാൾ പ്രാധാന്യം അതിന്റെ മധ്യത്തിൽവച്ച് നടത്തുന്ന 'മെഴുകുതിരി കത്തിച്ച് നടത്തുന്ന മദ്ധ്യസ്ഥ പ്രാർത്ഥനകൾക്കും മറ്റും ആണെന്ന് കാർമ്മീകൻ തന്നെ അറിഞ്ഞോ അറിയാതെയോ വിശ്വാസികളെ പഠിപ്പിക്കുന്ന അവസ്ഥയും വി. കുർബ്ബാനാനുഭവത്തിന്റെ പ്രാധാന്യത്തെ ഇല്ലാതാക്കുകയോ ലാഘവപ്പെടുത്തുകയോ ചെയ്തിട്ടുണ്ടെന്നും അച്ചൻ വിമർശിക്കുന്നുണ്ട്. മൂന്നിന്മേൽ മുതൽ നൂറ്റിഒന്നിന്മേൽ വരെ ചൊല്ലി വി. കുർബ്ബാനയെ Show and Performance ആകുന്നതിനെയും ബ. അച്ചൻ രൂക്ഷമായി വിമർശിക്കുന്നുണ്ട്. ചുരുക്കത്തിൽ വി. കുർബ്ബാന കേവലം 'കണ്ടോണ്ടു പോകേണ്ട' ഒരു നാടകമല്ല മറിച്ച് 'കൊണ്ടോണ്ടു പോകേണ്ട' ജീവന്റെ ആധാരമാണെന്ന് അച്ചൻ ശക്തമായി പറയുന്നു.

'വി. കുർബ്ബാനയുടെ ആഘോഷമായ എഴുന്നള്ളിപ്പ്' പ്രത്യേകം പഠനാർഹമാണ്. കുക്കിലിയോൻ പ്രാർത്ഥനകളുടെ അവസാനത്തിൽ കാർമ്മീകൻ പടിഞ്ഞാറോട്ടു വന്ന് തല വണക്കി കൈകൾ നീട്ടി തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ അപേക്ഷിക്കുന്നു. "എന്റെ സഹോദരങ്ങളും വാത്സല്യമുള്ളവരുമേ നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ" എന്ന അപേക്ഷ ഇപ്പോൾ പ്രായോഗികമായി ഒരു മൗനമായ അടയാളം കാണിക്കൽ മാത്രമായി മാറിയിരിക്കുന്നു! ഏതായാലും ആയതിനുശേഷം കാർമ്മീകൻ ദർഗ്ഗായിൽ മുട്ടുകുത്തി "ദൈവമായ കർത്താവേ! നിന്റെ വിശുദ്ധ ശരീരം മൂലം ഞങ്ങളുടെ ശരീരങ്ങൾ പരിശുദ്ധമായി തീരുവാനും പാപപരിഹാരപ്രദമായ രക്തംമൂലം ഞങ്ങളുടെ ആത്മാക്കൾ പ്രശോഭിക്കുവാനും, ഞങ്ങളെ നീ യോഗ്യരാക്കി തീർക്കണമെ. ഞങ്ങളുടെ കർത്താവും ദൈവവുമേ! ഇതു ഞങ്ങൾക്കു കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും ആയിത്തീരണമെ" എന്ന് രഹസ്യത്തിൽ പ്രാർത്ഥിക്കുന്നു.

ശുശ്രൂഷയിൽ എത്ര വലിയ സ്ഥാനി സന്നിഹിതനായിരുന്നാലും കാർമ്മികനാണ് ആദ്യം ദർഗ്ഗായിൽ കയറി തിരുശരീര-രക്തങ്ങൾ അനുഭവിക്കേണ്ടത്. തുടർന്ന് സ്ഥാന-മൂപ്പുമുറയനുസരിച്ച് എല്ലാവരും വി. കുർബ്ബാന സ്വീകരിക്കുന്നു. "നമ്മുടെ ദൈവമായ മശിഹായുടെ ശരീരരക്തങ്ങളാകുന്ന, പാപപരിഹാരപ്രദമായ തീക്കട്ട, രണ്ടു ലോകങ്ങളിലും നിത്യമായി, കടങ്ങളുടെ മോചനത്തിനും പാപപരിഹാരത്തിനും വേണ്ടി ബലഹീനനും പാപിയുമായ ദാസനായ എനിക്കു നൽകപ്പെടുന്നു" എന്ന് പറഞ്ഞുകൊണ്ടാണ് ആദ്യം കാർമ്മികൻ വി. കുർബ്ബാന അനുഭവിക്കുന്നത് എന്നതും ശ്രദ്ധേയമാണ്. 'സ്വീകരിക്കുന്നു' എന്ന കർത്തരി (Active) പ്രയോഗമല്ല; 'നൽകപ്പെടുന്നു' എന്ന കർമ്മണി (passive) പ്രയോഗമാണ് മൂലഭാഷയിൽ കാണുന്നത്. വി. കുർബ്ബാന നാം സ്വീകരിക്കുന്നത് വി. ത്രിത്വത്തിൽ ആകുന്നു എന്ന് ഈ പ്രയോഗം സൂചിപ്പിക്കുന്നു! തുടർന്ന് ഇതേ പ്രാർത്ഥന ആവർത്തിച്ച് 'വിശ്വാസിയായ ദാസൻ/ദാസിക്ക്' നൽകപ്പെടുന്നു എന്ന് ചൊല്ലികൊണ്ട് കാർമ്മികൻ വിശ്വാസികൾക്ക് വി. കുർബ്ബാന നൽകുന്നു. ഇവിടെയും കാർമ്മികൻ വി. ത്രിത്വത്തിന്റെ പ്രതിപുരുഷനായാണ് വി. കുർബ്ബാന നൽകുന്നത്!

ധൂപാർപ്പണത്തോടും കത്തിച്ച മെഴുകുതിരികൾ മറുവാസാകൾ കൈമണികൾ വലിയ പള്ളിമണി എന്നിവ ഉയർത്തുന്ന സാന്ദ്രമായ ശബ്ദവീചികളുടെ അകമ്പടിയോടും കൂടെ വി. ശരീര-രക്തങ്ങൾ കാസാ-പീലാസകളിൽ എടുത്ത് ആഘോഷിച്ച് വി. മദ്ബഹായുടെ പടിഞ്ഞാറു ഭാഗത്തേക്ക് ഘോഷയാത്രയായി കൊണ്ടുവരുന്നത് വി. കുർബ്ബാനാ പൂർത്തീകരണത്തിന്റെ ഏറെ പ്രാധാന്യം അർഹിക്കുന്ന വൈകാരിക ഭാഗമായി വിശ്വാസികൾ കാണുന്നു.

വി. കുർബ്ബാന ആഘോഷപൂർവ്വം എഴുന്നള്ളിച്ച് കൊണ്ടുവരുമ്പോൾ കാർമ്മീകൻ നടത്തുന്ന പ്രാർത്ഥനകളിൽ ആഘോഷയാത്രയുടെ അർത്ഥം കൃത്യമായി ലഭിക്കുന്നതിനാൽ അവ ഉദ്ധരിക്കട്ടെ: "ഞങ്ങളുടെ രക്ഷക്കുവേണ്ടി വന്നവനും ഞങ്ങളുടെ പുനരുത്ഥാനത്തിനും ഞങ്ങളുടെ വർഗ്ഗത്തിന്റെ നിത്യമായ പുതുക്കത്തിനുംവേണ്ടി വരുവാനിരിക്കുന്നവനുമായ ദൈവപുത്രാ! പാപപരിഹാരം നൽകുന്ന നിന്റെ ബലിപീഠത്തിൽ നിന്ന് നിന്റെ ദാസർക്ക് പാപപരിഹാരം ഇറങ്ങുമാറാകണമെ" എന്ന ആദ്യ പ്രാർത്ഥനയിൽ നിന്നും 'കർത്താവിന്റെ ബലിപീഠത്തിൽ നിന്നും വിശ്വാസികളിലേക്ക് പാപപരിഹാരം ഇറങ്ങിവരുന്നു' എന്നും വന്നവനും വരുവാനിരിക്കുന്നവനുമായ ദൈവപുത്രനാണ് തിരുശരീര-രക്തങ്ങളിലൂടെ വിശ്വാസികളിലേക്ക് വരുന്നത് എന്നും വ്യക്തമാണല്ലോ. പുത്രനിലൂടെ സംഭവിച്ച വീണ്ടെടുപ്പും, രക്ഷയും വരുവാനിരിക്കുന്ന' നിത്യതയും പരാമർശിക്കപ്പെടുന്നു!

വടക്കുവശത്തുകൂടെ തിരിഞ്ഞ് കാസാ-പീലാസകൾ ഉയർത്തിപിടിച്ച് ദർഗ്ഗായിൽ നിന്നുകൊണ്ടുതന്നെയുള്ള അടുത്ത പ്രാർത്ഥന വാഴ്വിന്റേതാണ്: "ദൈവമായ കർത്താവേ! കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും, ഞങ്ങളുടെ കർത്താവും ദൈവവുമേ! തിരുമുമ്പാകെയുള്ള മുഖപ്രസന്നതയ്ക്കും വേണ്ടി, വിലയേറിയതായ നിന്റെ ശരീര-രക്തങ്ങൾ അനുഭവിക്കുന്ന ഈ നിന്റെ ആരാധകരുടെ സംഘത്തെ അദൃശ്യമായ നിന്റെ വലത്തുകൈ നീട്ടി വാഴ്ത്തണമെ" എന്ന വാഴ്വിൽ വി. കുർബ്ബാനാ ബന്ധത്തിലുള്ള വിശ്വാസസമൂഹത്തെ മുഴുവനും (പ. സഭ) ഉൾകൊള്ളുന്നു. അവരിലേക്കാണ് 'വന്നവനും വരുവാനിരിക്കുന്നവനുമായവൻ' തിരുശരീര-രക്തങ്ങളിലൂടെ ഇറങ്ങി വരുന്നത്.

തുടർന്ന് പട്ടക്കാരൻ ദർഗ്ഗായിൽ നിന്നും ഇറങ്ങി പടിഞ്ഞാറോട്ടു നടന്നുകൊണ്ട് "വലിയവനും നമ്മുടെ രക്ഷിതാവുമായ യേശുമശിഹായാകുന്ന ദൈവത്തിന്റെ കരുണ, ഈ വിശുദ്ധതകൾ വഹിച്ചിരിക്കുന്നവരുടെ മേലും, പരിശ്രമിച്ച് ഇവയിൽ സംബന്ധിച്ചിട്ടുള്ളവരും സംബന്ധിക്കുന്നവരുമായ എല്ലാവരുടെമേലും ഉണ്ടായിരിക്കണമെ. ദൈവത്തിന്റെ കരുണ നമ്മുടെമേലും അവരുടെമേലും രണ്ടു ലോകങ്ങളിലും എന്നേക്കും ഉണ്ടായിരിക്കട്ടെ" എന്നും ചൊല്ലുന്നു. നമ്മുടെ ദൈവവും രക്ഷിതാവുമായ യേശുമശിഹായുടെ കരുണ വി. കുർബ്ബാന അനുഭവിക്കുന്ന ജീവനുള്ളവരും വാങ്ങിപ്പോയവരുമായ (നമ്മുടെമേലും അവരുടെമേലും) എല്ലാവരുടെമേലും, രണ്ടു ലോകങ്ങളിലും, നിത്യമായി നിലനിൽക്കട്ടെ എന്ന പ്രാർത്ഥനയിലും ആശയം വ്യക്തമാണല്ലോ.

തുടർന്ന് വി. മദ്ബഹായുടെ പടികളിലേക്ക് ഇറങ്ങി കാർമ്മീകൻ വിശ്വാസികൾക്ക് വി. കുർബ്ബാന പ്രാർത്ഥനാപൂർവ്വം നൽകുന്നു എന്ന് തക്സാകളിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. വിശ്വാസികൾ കുർബ്ബാന സ്വീകരിച്ച് അനുഭവിച്ചശേഷം കാർമ്മീകൻ മദ്ബഹായിലേക്ക് പ്രവേശിച്ച് പടിഞ്ഞാറുഭാഗത്ത് വീണ്ടും കാസ്സാ-പീലാസ്സാകൾ ഇരുകരങ്ങളിൽ കുരിശാകൃതിയിൽ ഉയർത്തിപിടിച്ചുകൊണ്ട് "ഞങ്ങളുടെ കർത്താവും എന്നേക്കും ഞങ്ങളുടെ ദൈവവുമേ! നിനക്ക് സ്തുതി, നിനക്കു സ്തുതി, നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവായ യേശുമശിഹാ! ഞങ്ങൾ ഭക്ഷിച്ച നിന്റെ പരിശുദ്ധ ശരീരവും, ഞങ്ങൾ പാനം ചെയ്ത പാപപരിഹാരം നൽകുന്ന നിന്റെ രക്തവും, ഞങ്ങൾക്ക് ശിക്ഷയ്ക്കും പ്രതികാരത്തിനുമായി തീരരുതെ. പിന്നെയോ ഞങ്ങളെല്ലാവരുടെയും ജീവനും രക്ഷക്കുമായിത്തീരണമെ. ഞങ്ങളെല്ലാവരെയും അനുഗ്രഹിക്കുകയും ചെയ്യണമെ." എന്ന വലിയ കൃതജ്ഞതാ പ്രാർത്ഥനയോടും വാഴ്വോടും കൂടെ തെക്കോട്ട് തിരിഞ്ഞ് കിഴക്കോട്ടു നടന്ന് ദർഗ്ഗായിൽ

കയറി വി. രഹസ്യങ്ങൾ അടങ്ങിയിരിക്കുന്ന കാസാ-പീലാസകൾ തിരികെ വയ്ക്കുന്നു.

ബഹു. അച്ചൻ, മേലുദ്ധരിച്ച നാല് പ്രാർത്ഥനകളും തന്റെ ലേഖനത്തിൽ ഉദ്ധരിച്ച് ചർച്ച ചെയ്തിട്ടില്ല; മറിച്ച് അവയിൽ നിന്നും കൂടാതെ അദ്ദേഹം നാളിതുവരെ മല്പാന്മാരിൽ നിന്നും പിതാക്കന്മാരിൽ നിന്നും കണ്ടും കേട്ടുമുള്ള കാര്യങ്ങളുടെ പശ്ചാത്തലത്തിൽ സംഗതമായ പല കാര്യങ്ങളും ചർച്ച ചെയ്യുന്നുമുണ്ട്. അവയുടെ രത്നചുരുക്കം മാത്രം കുറിക്കട്ടെ.

വി. കുർബ്ബാന വിശ്വാസികൾക്ക് നൽകുന്നതിനായാണ് ഈ ഘോഷയാത്ര. അതിനപ്പുറത്ത് കർത്താവിന്റെ രണ്ടാമത്തെ വരവുമായി ഇതിനെ ബന്ധപ്പെടുത്തി വ്യാഖ്യാനിക്കേണ്ട ആവശ്യമില്ല എന്നതാണ്. കൂടാതെ ഈ സമയത്തു മാത്രമേ അഥവാ ഈ സമയത്തുതന്നെ വിശ്വാസികൾക്ക് വി. കുർബ്ബാന നൽകിയിരിക്കണമെന്നും ബ. അച്ചൻ നിഷ്കർഷിക്കുന്നു.

തത്ത്വത്തിൽ ഇത് ശരിയാണ്. എന്നാൽ പ്രായോഗികമായ കാരണങ്ങളാൽ പടിഞ്ഞാട്ടുള്ള എഴുന്നെള്ളിപ്പിനു മുമ്പ് ആദ്യം വി. മദ്ബഹായിൽ വി. കുർബ്ബാന നൽകിയശേഷം വിശ്വാസികൾക്കും നൽകി പൂർത്തിയാക്കുകയും തുടർന്ന് പടിഞ്ഞാറോട്ട് ആഘോഷപൂർവ്വം എഴുന്നള്ളിക്കുകയും ചെയ്യുന്ന ഇപ്പോഴത്തെ രീതിയിൽ വേദശാസ്ത്രപരമായി തെറ്റുണ്ടെന്ന് പറയുവാൻ കഴിയുന്നില്ല. ഒരു പുരോഹിതൻ മാത്രമുള്ളപ്പോൾ എഴുന്നള്ളിച്ച് കൊണ്ടുവന്നശേഷം കാസാ-പീലാസകളിൽ ഒന്ന് തിരികെ ബലിപീഠത്തിലോ വിരിച്ചൊരുക്കിയ മറ്റൊരു പീഠത്തിലോ വയ്ക്കുകയും, വി. കുർബ്ബാന സ്വീകരണത്തിനുശേഷം ആയത് വീണ്ടും എടുത്ത് എഴുന്നള്ളിപ്പിന്റെ പൂർത്തീകരണവും മടക്കവും നടത്തുന്നത് പലപ്പോഴും പലവിധ ബുദ്ധിമുട്ടുകൾക്ക് കാരണമാകുന്നതിനാലാണ് ഈവ്വണ്ണം ക്രമീകരിച്ചിരിക്കുന്നത് എന്ന് മാത്രം.

എഴുന്നള്ളിപ്പു ഘോഷയാത്ര ഇടയ്ക്കുവച്ചു വി. കുർബ്ബാന നൽകുന്ന വേദിയാവുകയും വീണ്ടും ഒരുമിച്ചു കൂടുകയും ചെയ്യുമ്പോൾ ആയത് ശ്രദ്ധയോടെ നിൽക്കുന്ന വിശ്വാസികൾക്ക് പ്രയാസം ഉണ്ടാകുന്നതായും തോന്നിയിട്ടുണ്ട്. കൂടാതെ 'വന്നവനും വരുവാനിരിക്കുന്നവനും' എന്ന കാർമ്മികന്റെ ആദ്യപ്രാർത്ഥനയിൽ കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് സൂചനയുള്ളതിനാലും "അങ്ങനെ നിങ്ങൾ ഈ അപ്പം തിന്നുകയും പാനപാത്രം കുടിക്കുകയും ചെയ്യുമ്പോഴൊക്കെയും കർത്താവു വരുവോളം അവന്റെ മരണത്തെ പ്രസ്താവിക്കുന്നു" (1 കൊരി. 11:26) എന്ന പ. പൗലൂസ് ശ്ലീഹായുടെ വാക്കുകളും 'കർത്താവിന്റെ മരണം നമ്മൾ പ്രഘോഷിക്കുമ്പോഴൊക്കെയും നമ്മൾ പുനരുത്ഥാനമാണ് ആഘോഷിക്കുന്നത്" എന്ന സ്വർണ്ണനാവുകാരനായ മോർ ഈവാനിയോസിന്റെ പഠിപ്പിക്കലും സംഗതമായി വരുന്നു. ഒപ്പം ഈ ഘോഷയാത്ര കർത്താവ് ഉത്ഥാനം ചെയ്തുവെന്ന് അറിഞ്ഞ ശ്ലീഹന്മാർ കല്ലറയിലേക്ക് ഓടിയതുമായും ചില പിതാക്കന്മാർ വ്യാഖ്യാനിക്കുന്നുണ്ട്. 'മിന്നൽ കിഴക്കുനിന്നു പുറപ്പെട്ടു പടിഞ്ഞാറോളം വിളങ്ങുന്നതുപോലെ മനുഷ്യപുത്രന്റെ വരവ് ആകും" (മത്താ. 24:27) എന്ന വാക്യവും "കർത്താവു താൻ ഗംഭീരനാദത്തോടും പ്രധാന ദൂതന്റെ ശബ്ദത്തോടും ദൈവത്തിന്റെ കാഹളത്തോടും കൂടെ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിവരികയും ക്രിസ്തുവിൽ മരിച്ചവർ മുമ്പേ ഉയിർത്തെഴുന്നേൽക്കുകയും ചെയ്യും" (1 തെസ്സ. 4:16) വാക്യവും ഉദ്ധരിച്ചുകൊണ്ട് കർത്താവിന്റെ രണ്ടാമത്തെ വരവിൽ രണ്ടു ലോകങ്ങളും അവനെ സ്വീകരിക്കുകയും ചെയ്യുന്ന അനുഭവമായും പിതാക്കന്മാർ വ്യാഖ്യാനിച്ചിട്ടുണ്ട്. എന്നാൽ ഇവയൊക്കെയും ഉദ്ധരിച്ചുകൊണ്ടുതന്നെ ഘോഷയാത്രയുടെ പ്രധാന ലക്ഷ്യം വി. കുർബ്ബാന വിശ്വാസികൾക്കു നൽകുന്നതു തന്നെയാണെന്ന് ബഹു. അച്ചൻ അടിവരയിടുന്നു.

വി. കുർബ്ബാന സ്വീകരിക്കുമ്പോൾ മുട്ടുകുത്തുകയോ മറ്റ് ഏതെങ്കിലും അമിതഭക്തി കാണിക്കുകയോ ചെയ്യാതെ, നിന്നുകൊണ്ട് അത് സ്വീകരിക്കണം എന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നതായി അച്ചൻ ചൂണ്ടികാണിക്കുന്നു. ഉത്ഥാനം ചെയ്ത പുത്രൻ മനുഷ്യകുലത്തെ സകല അടിമത്വത്തിൽനിന്നും വിടുവിച്ചതിനാൽ അവനിലുള്ള പൂർണ്ണസ്വാതന്ത്ര്യത്തിന്റെ പ്രതീകമായാണ് നിന്നുകൊണ്ട് വി. കുർബ്ബാന സ്വീകരിക്കേണ്ടത്. മാലാഖമാർക്കുപോലും വിലക്കപ്പെട്ട തീക്കട്ടയാണ് ക്രിസ്തുവിലുള്ള സ്വാതന്ത്ര്യത്തിൽ നമുക്ക് നൽകപ്പെടുന്നത്. സൃഷ്ടാവിന് സൃഷ്ടിയോടുള്ള നൈസർഗ്ഗീക സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് വി. കുർബ്ബാനാനുഭവത്തിൽ സംഭവിക്കുന്നത്.

വി. കുർബ്ബാന കൈകളിൽ സ്വീകരിച്ചശേഷം ഉടൻ അനുഭവിക്കുന്ന രീതിയായിരുന്നു ആദ്യകാലങ്ങളിൽ ഉണ്ടായിരുന്നത് എന്ന് മനസ്സിലാക്കുന്നു. "രാജാവിനെ സ്വീകരിപ്പാൻ ഇടയാകുന്നതിന് ഇടതുകരംകൊണ്ട് വലത്തുകരത്തിലൊരു സിംഹാസനം സൃഷ്ടിക്കണം. ക്രിസ്തുശരീരം നിന്റെ കരങ്ങളുടെയുള്ളിൽ സ്വീകരിച്ച് ആമീൻ എന്ന് മറുപടി പറയണം. തുടർന്ന് ശ്രദ്ധയോടെ വി. രഹസ്യത്തെ ദർശിച്ച് വിശുദ്ധിയോടും സൂക്ഷ്മതയോടും കൂടെ ഒന്നും നഷ്ടപ്പെടാതെ ഭക്ഷിക്കുക...." എന്നിങ്ങനെ യെരുശലേമിലെ വി. കൂറിലോസ് എഴുതിയിരിക്കുന്നു. "പുതുജീവൻ നിന്നോടു കൈക്കോ-ണ്ടോരാ കൈകൾ അവസാനദിനേ വിധിസമയ-ത്തെരിതീയിൻ രൂക്ഷതയിങ്കൽ-ണ്ടെട്ടിടല്ലേ" എന്ന് വി. കുർബ്ബാനാനന്തരം ശുശ്രൂഷയിൽ പാടുന്നത് ഈ പാരമ്പര്യത്തിൽ നിന്നും ആയിരുന്നിരിക്കാം. എന്നാൽ വി. കുർബ്ബാനാംശങ്ങൾ വിശ്വാസികൾ വിവിധ കാരണത്താൽ സൂക്ഷ്മതയില്ലാതെ ഉപയോഗിക്കുന്നതായി കണ്ട് ഈ പാരമ്പര്യം നമ്മുടെ സഭയിൽ നിന്നുപോയതായിരിക്കാം എന്ന് ബ. അച്ചൻ നിരീക്ഷിക്കുന്നു. ഡാറായിലെ യോഹന്നാനും ഇടതു കൈത്തലത്തിൽ വലതുകരം കുരിശാകൃതിയിൽവച്ച് അതിൽ വി.കുർബ്ബാന സ്വീകരിച്ച് സൂക്ഷ്മതയോടെ ഭക്ഷിക്കുകയും വീണ്ടും വെള്ളം കൈകുമ്പിളിൽ സ്വീകരിച്ച് കുടിച്ചശേഷം കൈകൾ വെള്ളവസ്ത്രത്തിലോ തൂവാലയിലോ തുടയ്ക്കണം" എന്ന് 9-ാം നൂറ്റാണ്ടിൽ എഴുതിയിരിക്കുന്നതും കാണാം.

"ചുരുക്കത്തിൽ യവുക്കറിസ്ത്യയിലെ അപ്പവും വീഞ്ഞും പ്രഥമമായി നമ്മുടെ ജീവൻ, പ്രകൃതി, അദ്ധ്വാനം എന്നിവയുടെ ആകെതുകയാണ്. കർത്തൃശരീര-രക്തങ്ങളുടെ അനുഭവം വിശ്വാസിയെ പൂർണ്ണമായും രൂപാന്തരപ്പെടുത്തുമെന്ന വിശ്വാസത്തോടെ അത് സ്വീകരിച്ച് അനുഭവിക്കുവാൻ ഇടയാകണം" എന്ന് സ്വന്തവാക്കുകളാൽ ബ. അച്ചൻ ഓർമ്മിപ്പിക്കുന്നു.

**B. ശുശ്രൂഷയുടെ പരിസമാപ്തി**

ആഘോഷത്തിനുശേഷം കാർമ്മീകൻ മടങ്ങി കാസാ-പീലാസകൾ ബലിപീഠത്തിൽ വച്ചതിനുഷശേഷം കൃതജ്ഞതാ പ്രാർത്ഥന നടത്തുന്നു. വി. കുർബ്ബാന അർപ്പിച്ച് അനുഭവിക്കുവാൻ ഭാഗ്യം ലഭിച്ചതിന് ദൈവസന്നിധിയിൽ സ്തോത്രം അർപ്പിക്കുകയെന്നതാണ് ഈ പ്രാർത്ഥനയുടെ ലക്ഷ്യം. "സ്വർഗ്ഗീയ വിരുന്ന്" എന്നാണ് മിക്കവാറും തക്സാകളിലെ കൃതജ്ഞതാ പ്രാർത്ഥനയിൽ വി. കുർബ്ബാനയെ വിശേഷിപ്പിക്കുന്നത് എന്ന് കാണാം.

വീണ്ടും കാർമ്മികൻ വിശ്വാസസമൂഹത്തിന് സമാധാനം ആശംസിക്കുകയും, സമൂഹം കാർമ്മികനും സമാധാനം നേരുകയും ചെയ്തശേഷം വിശ്വാസസമൂഹം ശുശ്രൂഷകന്റെ ആഹ്വാനം കേട്ട് ശിരസ്സു നമിച്ചു നൽകുകയും കാർമ്മികൻ അനുഗ്രഹപ്രാർത്ഥന നടത്തുകയും ചെയ്യുന്നു. ഇതിനുശേഷം കാർമ്മികൻ സമാപനപ്രാർത്ഥന (ഹൂത്തോമോ) ചൊല്ലിയശേഷം വിശ്വാസസമൂഹത്തെ സമാധാന ആശംസയോടെ ("സമാധാനത്തോടെ പോകുവിൻ) യാത്രയാക്കുന്നതോടെ വി. കുർബ്ബാനയുടെ പരസ്യശുശ്രൂഷ സമാപിക്കുന്നു.

തുടർന്ന് തിരശ്ശീല വലിച്ചു വി. മദ്ബഹാ മറച്ചശേഷം കാർമ്മീകൻ ബലിപീഠത്തിനു മുന്നിൽ മുട്ടുകുത്തി രഹസ്യപ്രാർത്ഥന നടത്തിയശേഷം പദവിയിൽ (ദർഗ്ഗായിൽ) പ്രവേശിച്ച് പ്രാർത്ഥനകൾ (രഹസ്യത്തിൽ) ചൊല്ലി കാസാ-പീലാസകളിലെ അവശേഷിക്കുന്ന തിരുശരീര-രക്തങ്ങൾ ഭക്ഷിച്ച് അവ സങ്കീർത്തനധ്യാനത്തോടെ കഴുകിതുടച്ച് വൃത്തിയാക്കുകയും തുടർന്ന് ബലിപീഠം മുത്തി പ. ബലിപീഠത്തോട് യാത്ര ചോദിക്കുകയും തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു!

കൃതജ്ഞതാ പ്രാർത്ഥനയിലും ആശീർവാദത്തിലും പങ്കെടുക്കാതെ ഓടിപോകുന്നവരെ ഇരുട്ടിലേക്ക് മറഞ്ഞ ഒറ്റുകാരൻ യൂദായോട് മാർ ഈവാനിയോസ് ഉപമിക്കുന്നതായി ബഹു. അച്ചൻ രേഖപ്പെടുത്തുന്നുണ്ട്.

കൃതജ്ഞതാ സമയത്തെ ആദ്യപ്രാർത്ഥന പുത്രനെ നമുക്കായി തന്ന പിതാവിനോടും രണ്ടാമത്തേത് നമുക്കായി വിഭജിക്കപ്പെട്ട പുത്രനോടുമാണെന്നും പ്രത്യേകം ഓർക്കണം. ഈ പ്രാർത്ഥനകൾ വളരെ ഹൃദയസ്പൃക്കായി എല്ലാ തക്സാകളിലും കാണുന്നു.

'ഹൂത്തോമോ' എന്ന പദത്തിന്റെ അർത്ഥം 'മുദ്ര വയ്ക്കൽ' അഥവാ 'ഉറപ്പിക്കൽ' എന്നാണ്. വി. കുർബ്ബാനയിലും മറ്റ് ശുശ്രൂഷകളിലും അവയുടെ സമാപനസമയത്ത് നടത്തുന്ന മുദ്രകുത്തി ഉറപ്പിക്കൽ ആരാധനയിലെ വളരെ പ്രാധാന്യമുള്ള ക്രമമാണെന്നും ഓർക്കണം.

**സമാപനം**

ബ. ഡോ. ജോർജ്ജ് കോശി അച്ചന്റെ 'വി. കുർബ്ബാന പൗരസ്ത്യ ക്രൈസ്തവ സഭാപാരമ്പര്യത്തിൽ' എന്ന ഗ്രന്ഥപഠനത്തിന്റെ സമാപനത്തിൽ "യവുക്കറിസ്ത്യയാ സഭയെ സൃഷ്ടിക്കുന്നു; പ. സഭ യവുക്കറിയ്തിയായെ സൃഷ്ടിക്കുന്നു" എന്ന് എഴുതിയിരിക്കുന്നത് ശ്രദ്ധേയമാണ്.

അച്ചന്റെ ആമുഖ പഠനത്തിൽ പറഞ്ഞ കാര്യങ്ങൾ ഇവിടെ ആവർത്തിച്ച് വായനക്കാരിലേക്ക് ഉറപ്പിക്കുന്നു; മുദ്രവയ്ക്കുന്നു.

കൂടിവരുന്നത് സർവ്വപ്രപഞ്ചവും സർവ്വസൃഷ്ടിയുമാണ്. അവ്വണ്ണം ആരാധിക്കുന്നതും രക്ഷയ്ക്കുവേണ്ടി അപേക്ഷിക്കുന്നതും സാർവ്വത്രികമായിട്ടാണ്. "ദൈവം നമ്മോടു കൂടെയെന്നും" ഇതാ മനുഷ്യരുടെ ഇടയിൽ ദൈവത്തിന്റെ കൂടാരമെന്നും ആരാധിക്കുന്ന സമൂഹം അനുഭവിച്ചറിയുന്നു. യേശുക്രിസ്തുവിൽ എല്ലാവരും പിതാവിനോട് പ. റൂഹായുടെ കൃപയാൽ ഒന്നിക്കുന്നു.

മറ്റെല്ലാ കൂദാശകളും നടക്കേണ്ടത് അഥവാ പൂർത്തീകരിക്കേണ്ടത് വി. കുർബ്ബാന അർപ്പണത്തോടെയും അനുഭവത്തോടെയുമാണെന്ന് ബ. അച്ചൻ ആവർത്തിച്ച് ഓർമ്മിപ്പിക്കുന്നു.

"ഇതു സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിവന്ന അപ്പമാകുന്നു... ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും" (യോഹ. 6:53–58) ഉദ്ധരിച്ചുകൊണ്ട് ബ. അച്ചൻ ബൃഹത്തായ ഈ ഗ്രന്ഥം അവസാനിപ്പിച്ചിരിക്കുന്നു.

ഈ പഠനം നടത്തിയത് ഈ ഗ്രന്ഥം അതിന് പൂർണ്ണതയിൽ അനേകർ പഠിക്കുവാൻ ഇടയാകണം എന്ന ലക്ഷ്യത്തിലാകയാൽ ആയത് നടക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# ഓർത്തഡോക്സ് സഭാ സ്ഥാപനങ്ങളിൽ സൗരോർജ പ്ലാന്റുകൾ സ്ഥാപിക്കും

## 1041 കോടിയുടെ ബജറ്റിന് സഭാ മാനേജിങ് കമ്മിറ്റിയുടെ അംഗീകാരം

കോട്ടയം ആഗോളതാപനം, കാലാവസ്ഥാവ്യതിയാനം എന്നീ പ്രതിസന്ധികൾക്കു പരിഹാരമാ യി പ്രകൃതിദത്ത ഊർജസ്രോത സ്സുകൾ പ്രോത്സാഹിപ്പിക്കുന്നതി നായി മലങ്കര ഓർത്തഡോക്സ് സഭയുടെ സ്ഥാപനങ്ങളിൽ സൗ രോർജ പ്ലാന്റുകൾ സ്ഥാപിക്കുന്ന തിനു ഗ്രാന്റ് നൽകും. അസോസി യേഷൻ സെക്രട്ടറി ബിജു ഉമ്മൻ അവതരിപ്പിച്ച 1041 കോടിയുടെ ബജറ്റ് സഭാ മാനേജിങ് കമ്മിറ്റി അംഗീകരിച്ചു.

തരിശുഭൂമിയിൽ സ്വദേശിവ ക്ഷങ്ങൾ വച്ചുപിടിപ്പിക്കാൻ ധന സഹായം നൽകും. ഭവനനിർമാ ണം, വിവാഹസഹായം, നിർധന വിധവമാരുടെ പെൺമക്കളുടെ വി വാഹത്തിനു ധനസഹായം, സഭാംഗങ്ങളായ ഓട്ടോ - ടാക്സി തൊഴിലാളികളുടെ പെൺമക്കളു ടെ ഉപരിപഠനത്തിനു സ്കോളർഷിപ്, നെല്ല് - ക്ഷീര കർഷകർക്ക് കൈത്താങ്ങ്, ഡയാലിസിസ് - ലി വർ ട്രാൻസ്പ്ലാന്റേഷൻ ധനസ ഹായം, വയോജന പെൻഷൻ തു ടങ്ങിയവയ്ക്കു തുക വകയിരുത്തി.

തിരുവനന്തപുരത്തു പബ്ലിക് റിലേഷൻ സെൻറർ, ദേവലോകം അരമനയിൽ പുതിയ ബ്ലോക്ക് നിർമാണം, കോട്ടയത്തു കൺ വൻഷൻ സെന്റർ, ആയുർവേദ കോളജ്, പഴയ സെമിനാരി നവീ കരണം തുടങ്ങിയവയാണു മറ്റു പദ്ധതികൾ. മാർത്തോമ്മാ ശ്ലീഹാ വന്നിറങ്ങിയ മുസിരിസിൽ മാർ തോമ്മൻ സ്മൃതി മണ്ഡപം നിർമിക്കും. വയനാട്ടിൽ വന്യമൃഗങ്ങളുടെ ആക്രമണത്തിനെതിരെ പ്രതിഷേധിക്കുന്ന ആളുകൾക്കെതിരെ നിയമനടപടി സ്വീകരിക്കു ന്നതിൽ മാനേജിങ് കമ്മിറ്റി പ്രതിഷേധം രേഖപ്പെടുത്തി.

പ്രമുഖ അഭിഭാഷകൻ ഫാലി എസ്. നരിമാന്റെ വിയോഗത്തിൽ യോഗം അനുശോചനം രേഖപ്പെ ടുത്തി. സഭയ്ക്ക് അദ്ദേഹം നൽ കിയ സംഭാവനകളെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യുസ് തൃതീയൻ കാതോലി ക്കാ ബാവാ അനുസ്മരിച്ചു. കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയുടെ ആരംഭത്തിന്

അക്ഷീണം പ്രവർത്തിച്ച ഡോ. കെ.സി. മാമ്മന്റെ വേർപാടിലും തോമസ് തേക്കിൽ കോറെപ്പി സ്കോപ്പ, ഡോ. പി.എസ്.സാമു വൽ കോറെപ്പിസ്കോപ്പ, ഫാ. തോമസ് കോക്കാപറമ്പിൽ, ഫാ. എം. എം. ഏബ്രഹാം എന്നിവരുടെ വേർപാടിലും അനുശോചിച്ചു.

ഡോ. ഏബ്രഹാം മാർ സെറാഫിം ധ്യാനം നയിച്ചു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് എന്നിവർ പ്രസംഗിച്ചു.

ഡബ്ല്യുസിസി അംഗമായി തിരഞ്ഞെഞ്ഞെടുത്ത ഫാ. ഡോ. റെജി മാത്യൂസ്, കെസിസി ഭാരവാഹികളായി തിരഞ്ഞെടുക്കപ്പെട്ട അലക്സിയോസ് മാർ യൗസേബിയോസ്, ജോസഫ് സാമുവൽ കോറെപ്പിസ്കോപ്പ കറുകയിൽ, ജോജി പി.തോമസ്, പ്രസിൻ ജോർജ് കുര്യാക്കോസ്, ഫാ. അജി കെ. തോമസ്, ഫാ. ജിജോ കെ. ജോയ്, വർഷ മെറിൻ വർഗീസ്, ഫാ. സഖറിയാ തോമസ് എന്നിവരെ അനുമോദിച്ചു.



**അമേരിക്കയിൽ മേജർ പദവിയിലെത്തുന്ന ആദ്യ മലയാളി വനിത. തിരുവല്ലാ കല്ലുങ്കൽ, തേക്കിൽ തുണ്ടിയിൽ തോമസ് രാജൻ (ഓർത്ത ഡോക്സ് സഭാ മുൻ മാനേജിംഗ് കമ്മറ്റി മെംബർ, സൗത്ത് വെസ്റ്റ് ഡയോസിസ് ഓഫ് അമേരിക്ക) അനു രാജൻ ദമ്പതികളുടെ ഇളയ മകൾ ആണു മേജർ സിബിൽ രാജൻ. സഹോദരൻ സിറിൽ, സഹോദരി ഷെറിൽ. ഭർത്താവ്: മൈക്കൾ ഹാൻസ്.**

# വിശുദ്ധിയുടെ ഭാസുര തേജസ്


## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ


മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വാതന്ത്ര്യവും ദേശീയതയും സ്വയശീർഷകത്വവും സുസ്ഥിരമാക്കിയ ക്രാന്തദർശിയായ വിശുദ്ധനാണ് പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ (1858–1934). മലങ്കരസഭയുടെ ഭരണ സംവിധാനങ്ങളിൽ ജനാധിപത്യവും സ്വാതന്ത്ര്യവും പ്രാതിനിധ്യവും ഉൾപ്പെടുത്തി കാതോലിക്കേറ്റിന്റെ സ്ഥാപനത്തിന് ധീരമായ നേതൃത്വം നൽകിയ മഹത് വ്യക്തിത്വമാണ് അദ്ദേഹം.

മലങ്കരസഭയുടെ ദേശീയ തനിമയും സ്വാതന്ത്ര്യവും സംരക്ഷിച്ച് തലമുറകളെ സത്യവിശ്വാസത്തിലും ഭരണഘടനയിലും ഉറപ്പിച്ച ഭാസുര തേജസ്സായ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ, മലങ്കരസഭയുടെ ആത്മികവും ഭൗതികവുമായ പൈതൃകം പരിരക്ഷിച്ച ധീരയോദ്ധാവും സഹദായുമാണ്. ആ പുണ്യജീവിതത്തിന്റെ നാൾവഴികളിൽ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നതാണ് മണിമലയാറിന്റെ തീരത്തുള്ള മല്ലപ്പള്ളി വട്ടശ്ശേരിൽ കുടുംബവും പമ്പയാറിന്റെ സമീപത്തുള്ള പരുമല സെമിനാരിയും മീനച്ചിലാറിന്റെ കരയിലുള്ള പഴയസെമിനാരിയും.

**പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതവും സംഭാവനകളും**

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ ജീവിതത്തിന്റെ നേർക്കാഴ്ചകൾ *മലങ്കര നസ്രാണികൾ* എന്ന പരമ്പരയിൽ സവിസ്തരം പ്രതിപാദിച്ച ഇസ്സഡ്. എം. പാറേട്ട് (1890–1981) നാല് വാല്യങ്ങളാണ് നിറച്ചത്. 'മലങ്കര നസ്രാണികൾ' നാലാം വാല്യവും (1969), എട്ടും (1977) ഒൻപതും (1979) പത്തും (1980) *മാർ ഗീവർഗീസ് ദീവന്നാസിയോസിന്റെ നിത്യാക്ഷരങ്ങൾ* എന്ന പേരിൽ അറിയപ്പെടുന്നു. ഡീക്കൻ കുര്യൻ ഡാനിയേലിന്റെ *മലങ്കരസഭാ ഭാസുരൻ* (1984), *അമൂല്യ സൂക്തങ്ങൾ* (1983), *വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് ചരമ കനക ജൂബിലി സ്മരണിക* (1984), വട്ടശ്ശേരിൽ തിരുമേനിയുടെ വേദ-ചരിത്ര-സഭാ ദർശനങ്ങൾ അവതരിപ്പിക്കുന്ന ഫാ. ഡോ. വി. സി. ശമുവേലിന്റെ *Truth Triumphs* (1986), *മലങ്കരസഭാ പിതാക്കന്മാർ* എന്ന പരമ്പരയിൽ ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ *വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ്* (1990), സി. കെ. കൊച്ചുകോശിയുടെ *ധീരോദാത്ത വിശുദ്ധൻ* (1994), *The Heroic Saint Dionysious* (2011), ഫാ. ഡോ. ജോസഫ് ചീരൻ, കെ. വി. മാമ്മൻ കോട്ടയ്ക്കൽ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ എന്നിവർ ചേർന്ന് എഴുതിയ *വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട* (2001, 2002, 2012, 2020), ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ എഡിറ്റ് ചെയ്ത *പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ ഡയറിക്കുറിപ്പുകൾ: പാഠവും പഠനവും* (2009), *Personal Diary* (2010), ഫാ. എം. സി. കുര്യാക്കോസ് എഡിറ്റ് ചെയ്ത *ഭാസുരസ്മൃതി* (2015) മുതലായ പ്രധാന ഗ്രന്ഥങ്ങൾ പ. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതവും ദർശനവും സംഭാവനകളും അപഗ്രഥിക്കുവാൻ സഹായകരമായ ഗ്രന്ഥങ്ങളാണ്.

പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസിന്റെ ജീവിതവും സംഭാവനകളും താഴെപ്പറയുന്ന രീതിയിൽ സംഗ്രഹിക്കുവാൻ കഴിയും.

**1. വിശുദ്ധി പകർന്ന തപോനിഷ്ഠ ജീവിതം**

പൗരസ്ത്യവും ഭാരതീയവുമായ താപസ ജീവിതശൈലി സമന്വയിപ്പിക്കുവാനും വിശ്വാസ പോരാട്ടത്തിൽ മുന്നണിപ്പോരാളിയാകുവാനും വട്ടശ്ശേരിൽ തിരുമേനിക്കു സാധിച്ചു. 'മലങ്കരസഭയുടെ കെട്ടുറപ്പിനും' സ്വാതന്ത്ര്യ പുനഃസ്ഥാപനത്തിനുംവേണ്ടി നിസ്വാർത്ഥമായും പ്രലോഭനങ്ങൾക്ക് വഴിപ്പെടാതെയും വധഭീഷണികളെ തൃണവൽഗണിച്ചും പൗരുഷത്തോടും കർമ്മകുശലതയോടും ഭരണം നടത്തിയ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ മലങ്കരസഭ ഉള്ള കാലത്തോളം പ്രകീർത്തിക്കപ്പെടും എന്ന് പ്രഖ്യാപിച്ചുകൊണ്ടാണ് ഇസ്സഡ് എം. പാറേട്ട് *വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ നിത്യാക്ഷരങ്ങൾ* എന്ന ഗ്രന്ഥം ആരംഭിക്കുന്നത് (1977, പേജ് 17).



**ഓർമ്മ ഫെബ്രുവരി 23-ന് പഴയസെമിനാരിയിൽ**

നിരന്തരമായ പ്രാർത്ഥനയും ധ്യാനവും വേദപഠനവും തപോനിഷ്ഠമായ ജീവിതത്തെ പ്രോജ്വലിപ്പിച്ചു. അതിനാൽ ഏതു പ്രതിസന്ധിയെയും അതിജീവിക്കുവാനുള്ള കരുത്ത് നേടി. ആഗാധമായ ബുദ്ധിവൈഭവവും വേദ-സഭാശാസ്ത്രത്തിലുള്ള ആഴമായ പാണ്ഡിത്യവും അചഞ്ചലമായ വിശ്വാസ സ്ഥിരതയും വട്ടശ്ശേരിൽ തിരുമേനിയുടെ മായാത്ത വ്യക്തിമുദ്രയായിരുന്നു.

അഗാധമായ വേദപാണ്ഡിത്യം, യുക്തിവാദ പ്രതിവാദ ചാതുര്യം, ബുദ്ധിപ്രസരം, ആദിയായ ഉജ്ജ്വല സിദ്ധിവിശേഷങ്ങളാൽ അനുഗൃഹീതനായിരുന്നു വട്ടശ്ശേരിൽ തിരുമേനിയെന്ന് *ജീവിത സ്മരണ*യിൽ കെ. സി. മാമ്മൻ മാപ്പിള രേഖപ്പെടുത്തിയിരിക്കുന്നു. നിരന്തരമായ വായനയും ധ്യാനവും പഠനവും പരിശീലനവും വേദശാസ്ത്രം, തർക്കശാസ്ത്രം, ബുദ്ധിശേഷി എന്നിവ സമന്വയിപ്പിച്ച് പക്വമായ നിരീക്ഷണങ്ങൾ അവതരിപ്പിക്കുന്നതിനുള്ള അഗാധ പാണ്ഡിത്യം നേടി. ഇതിനുള്ള കഴിവും പ്രാപ്തിയും വളരെ ചെറുപ്പത്തിൽത്തന്നെ വെളിപ്പെടുത്തി.

മലങ്കരസഭയിൽ സ്വയംശീർഷകത്വം, സ്വാതന്ത്ര്യം, ദേശീയത എന്നിവയുടെ പ്രതീകമായ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന് ധീരനേതൃത്വം നൽകിയ പ. വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വശേഷിയും സഭയോടുള്ള അഗാധമായ സ്നേഹവും പ്രതിബദ്ധതയും എക്കാലത്തും സ്മരിക്കപ്പെടേണ്ടതാണ്. ക്രാന്തദർശിയായ അദ്ദേഹത്തിന്റെ നേതൃത്വത്തിന്റെ ജ്ഞാനദൃഷ്ടിയും ബുദ്ധിവൈഭവവും വെളിപ്പെടുത്തുന്ന ഒരു സന്ദർഭം വട്ടിപ്പണക്കേസിന്റെ വിസ്താര സമയത്ത് ഉണ്ടായി. തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി

യുടെ മുറ്റത്ത് പന്തലിൽ വച്ചായിരുന്നു കമ്മീഷൻ വിസ്താരം നടത്തിയത്. ജഡ്ജിയും വക്കീലന്മാരും ഉദ്യോഗസ്ഥരുമുള്ള സദസ്സിൽ പ. വട്ടശ്ശേരിൽ തിരുമേനിയോട് നടത്തിയ ചോദ്യോത്തരത്തിൽ നിന്നും:

'കൈവിറയൽ ഉണ്ടോ?'

'ഉണ്ട്.'

'ഇത് വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുവാൻ തടസ്സമാകുന്നില്ലേ?'

'ഒരിക്കലും ഇതു തടസ്സമായി എനിക്ക് അനുഭവപ്പെടുന്നില്ല.'

'അങ്ങനെയെങ്കിൽ ഞാൻ ഒരു ഗ്ലാസ് നിറയെ വെള്ളം തിരുമേനിയുടെ കൈയിൽ തരാം. അത് തൂവിപ്പോവാതെ ഈ മുറിയിൽ കൂടി പത്തിരുപത് അടി നടന്നു കാണിക്കാമോ?'

'ബഹുമാനപ്പെട്ട ഈ കോടതിയിൽ നാം വന്നിരിക്കുന്നത് ചോദ്യങ്ങൾക്ക് മറുപടി പറയുവാനാണ്. അഭ്യാസങ്ങൾ കാണിക്കുവാനല്ല.'

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഈ ഉത്തരം കേട്ട് അക്ഷരാർത്ഥത്തിൽ നിയമജ്ഞർ ഞെട്ടി. നിയമത്തിന്റെയോ വ്യവഹാര ശാസ്ത്രത്തിന്റെയോ താത്ത്വിക അടിത്തറ അഭ്യസിക്കാത്ത തിരുമേനിയിൽ നിന്നും പ്രവഹിച്ച പരിജ്ഞാനത്തിന്റെ പ്രകാശം ഏവരേയും ആകർഷിച്ചു. സ്പെഷ്യൽ കോടതിയിൽ മാസങ്ങളോളം പ. വട്ടശ്ശേരിൽ തിരുമേനിയെ വിസ്തരിച്ച ജസ്റ്റിസ് ജി. ശങ്കരപ്പിള്ള, 'അനന്യസാധാരണമായ വ്യക്തി മാഹാത്മ്യമുള്ള ഒരു മഹാപ്രതിഭയായി' വട്ടശേരിൽ തിരുമേനിയെ വിശേഷിപ്പിച്ചു. മലങ്കരസഭയുടെ ക്ഷേമത്തിന്, ഹൃദയ പ്രാധാന്യമുള്ള ഒരു തത്വത്തിന്റെ സംരക്ഷണത്തിന് വേണ്ടി നിവർന്നു നിന്ന് അദ്ദേഹം പോരാടി എന്നും രേഖപ്പെടുത്തിയിരിക്കുന്നു.

വിശുദ്ധിയും ലാളിത്യവും നിറഞ്ഞ വൈദിക നേതൃത്വത്തെ രൂപപ്പെടുത്തുന്നതിൽ പ. വട്ടശ്ശേരിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പരുമല സെമിനാരിയിലും പഴയസെമിനാരിയിലും നടത്തിയ വേദ അഭ്യസനത്തിൽ ആരാധനയും പ്രാർത്ഥനയും മാത്രം ചൊല്ലി തീർക്കുന്ന നേതൃത്വത്തെ സൃഷ്ടിക്കുക അല്ലായിരുന്നു ലക്ഷ്യം. യുക്തിഭദ്രതയോടും വിശുദ്ധിയോടും കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുവാൻ കഴിയുന്ന പുതിയ തലമുറയെ വാർത്തെടുക്കുവാൻ പ്രത്യേകമായി ശ്രദ്ധിച്ചു.

### 2. ഗുരുശിഷ്യ സൗഹൃദ ദർശനങ്ങൾ

പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഗുരുദർശനം ദൈവദർശനത്തിൽ നിന്നും ലഭ്യമായതാണ്. ദൈവത്തെയും ഗുരുവിനെയും ആദരിക്കുന്ന ഭാരതീയ പാരമ്പര്യത്തിന്റെ മാതൃകയിൽ ഉറച്ചു നിന്ന പിതാവാണ് പ. വട്ടശ്ശേരിൽ തിരുമേനി. മലങ്കരസഭയെ ധീരമായി നയിക്കുവാനുള്ള ശേഷി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ സ്വാംശീകരിച്ചത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിൽ നിന്നും (1833–1909) പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ (1848–1902) നിന്നുമാണ്. കാര്യശേഷികൊണ്ട് പുലിക്കോട്ടിൽ തിരുമേനിയും ദൈവഭക്തികൊണ്ട് പരുമല തിരുമേനിയും മലങ്കരസഭയിൽ അദ്വിതീയരാണെന്ന് വട്ടശ്ശേരിൽ തിരുമേനി തന്റെ സ്ഥാനാരോഹണ പ്രഭാഷണത്തിൽ പറഞ്ഞു:

"ഈ രണ്ട് വന്ദ്യന്മാരിൽ 'വലിയ തിരുമേനി' എന്റെ വാത്സല്യ പിതാവും 'കൊച്ചുതിരുമേനി' എന്റെ പ്രിയ ഗുരുവുമാണ്" (*മലങ്കര നസ്രാണികൾ*, വാല്യം നാല്, 2015, പേജ് 107). വട്ടശ്ശേരിൽ തിരുമേനിക്ക്, പുലിക്കോട്ടിൽ തിരുമേനി 'വലിയ മെത്രാച്ചനും, പരുമല തിരുമേനി 'കൊച്ചു മെത്രാച്ചനുമാണ്.' ഇവർ ഗുരുവും മല്പാനും ഉപദേഷ്ടാവും മാത്രമല്ല, ജീവിത മാതൃകയുമായിരുന്നു. സന്യാസ ജീവിതശൈലിയിലും ആദ്ധ്യാത്മിക പാരമ്പര്യത്തിലും പരുമല തിരുമേനിയെ പിൻതുടർന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മല്പാന്റെ യൗവ്വനകാലം പ്രകാശമയമായത് പരുമലയിലെ ഗുരുശിഷ്യബന്ധത്തിൽ നിന്നുമാണ്.

പുലിക്കോട്ടിൽ തിരുമേനിയിൽ നിന്നും *കർമ്മയോഗവും* പരുമല തിരുമേനിയിൽ നിന്നും *ഭക്തിയോഗവും* സ്വാംശീകരിച്ച വട്ടശ്ശേരിൽ തിരുമേനിയിൽ *ജ്ഞാനയോഗവും* സമന്വയിച്ചു. കർമ്മ, ഭക്തി, ജ്ഞാന മാർഗ്ഗങ്ങൾ ഏകീകരിച്ച മഹായോഗിയായിരുന്നു ഈ വിശുദ്ധൻ.

ഗുരുഭക്തിക്കൊപ്പം ഉത്തമരായ ശിഷ്യഗണങ്ങളെ വാർത്തെടുക്കുന്നതിലും വട്ടശ്ശേരിൽ തിരുമേനി അതീവ ജാഗ്രത പുലർത്തി. പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ഉൾപ്പെടെ 14-ൽപ്പരം മെത്രാപ്പോലീത്തന്മാരുടെ ഗുരുസ്ഥാനിയായി പ. വട്ടശ്ശേരിൽ തിരുമേനി.

വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന കാലത്താണ് (1909–1934) മലങ്കരസഭയിലെ ആദ്യത്തെ മൂന്ന് കാതോലിക്കാമാരെ തെരഞ്ഞെടുക്കുന്നത് – പ. ബസേലിയോസ് പൗലോസ് പ്രഥമൻ (1912–1914), പ. ബസേലിയോസ് ഗീവർഗ്ഗീസ് പ്രഥമൻ (1925–1928), പ. ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ (1929–1964). ഇവർ എല്ലാവരോടും പുലർത്തിയ ഗുരുശിഷ്യ ബന്ധം മാതൃകാപരമായിരുന്നു. കാതോലിക്കാ സ്ഥാനം 12 വർഷം (1914–1929) ഒഴിഞ്ഞു കിടന്നപ്പോൾ പൂർണ്ണമായും സഭയെ വിശ്വസ്തയോടെ അദ്ദേഹം നയിച്ചു.

വേദശാസ്ത്രത്തിൽ ഉന്നത ബിരുദവും സന്യാസ പൈതൃകവും മാർത്തോമ്മൻ പാരമ്പര്യവും അരക്കിട്ടുറപ്പിച്ച ശിഷ്യഗണങ്ങളാണ് പിൽക്കാലത്ത് സഭയുടെ ദേശീയവും പൗരാണികവുമായ പാരമ്പര്യങ്ങളിൽ മലങ്കരസഭയെ 1934-ലെ ഭരണഘടനയുടെ അടിസ്ഥാനത്തിൽ വളർത്തിയെടുത്തത്. പ്രവാചക പ്രതിഭകളും ക്രാന്തദർശികളുമായ ഗുരുക്കന്മാർക്ക് മാത്രമേ ഉത്തമരായ ശിഷ്യന്മാരെ കണ്ടെത്തി പരിശീലിപ്പിച്ച് നേതൃത്വ സ്ഥാനത്ത് എത്തിക്കുവാൻ കഴിയൂ. മലങ്കരസഭയിൽ സ്ഥിരോത്സാഹികളും ദാർശനികരുമായവരെ നേതൃനിരയിലേക്ക് വളർത്തിക്കൊണ്ട് വരുന്നതിന് വട്ടശ്ശേരിൽ തിരുമേനി വഹിച്ച പങ്ക് അതിശ്രേഷ്ഠമാണ്.

### 3. ആരാധന-വേദശാസ്ത്ര സംഭാവനകൾ

പ. വട്ടശ്ശേരിൽ തിരുമേനിയുടെ കഠിനമായ തപശ്ചര്യയും നിർമ്മലമായ ആരാധനാ ജീവിതവും കർശനമായ ആരാധനാനുഷ്ഠാനങ്ങളും മലങ്കരസഭയിൽ മലയാള ഭാഷയിൽ ആരാധനക്രമങ്ങളും വേദശാസ്ത്ര രചനകളും രൂപപ്പെടുത്തുവാൻ സഹായിച്ചു. സുറിയാനി ആരാധനക്രമങ്ങളും വേദശാസ്ത്ര ഗ്രന്ഥങ്ങളും മാത്രം നിലനിന്ന 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മലയാളത്തിൽ വേദപ്രബോധനങ്ങൾ രചിക്കുന്നതിന് പ്രാധാന്യം നൽകി. ദീർഘമായ പ്രഭാഷണങ്ങളിലും കല്പനകളിലും വെളിപ്പെടുന്ന വേദശാസ്ത്ര, സഭാശാസ്ത്ര ദർശനങ്ങൾ ഗവേഷണ പഠനത്തിന് അനന്ത സാധ്യതകൾ ഒരുക്കുന്നവയാണ്. സുറിയാനിയിലും മലയാളത്തിലും ഇംഗ്ലീഷിലും എഴുതിയിട്ടുള്ള ഡയറിക്കുറിപ്പുകളിൽ പ്രതിഫലിക്കുന്ന സഭാചരിത്രരേഖകൾ അമൂല്യമത്രെ. സെമിനാരി വിദ്യാർത്ഥികളോട് രാത്രി എട്ട് മണിക്ക് ഒന്നര മണിക്കൂർ സുറിയാനിയിൽ പ്രസംഗിച്ചതായി വട്ടശ്ശേരിൽ മല്പാന്റെ ഡയറിക്കുറിപ്പിൽ എഴുതിയിട്ടുണ്ട്. *ഇതു മലയാളത്തുകാരിൽ ഒന്നാമത്തെ സുറിയാനി പ്രസംഗമെന്നു വിചാരിക്കുന്നു* എന്നു സുറിയാനിയിൽ അദ്ദേഹം എഴുതി (ഡയറി, പുറം 13, 2009, പേജ് 86).

പ. വട്ടശ്ശേരിൽ തിരുമേനി 1886 മുതൽ 1889 വരെ എഴുതിയ ഡയറിക്കുറിപ്പുകൾ 2009-ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ ഏറ്റവും കൂടുതൽ ആവർത്തിച്ചിട്ടുള്ള ചെറു പ്രാർത്ഥനകൾ മലയാള സംസ്ക്കാരത്തിന്റെ തനിമയും ഹൃദ്യതയും വെളിവാക്കുന്നു: 'എന്റെ ദൈവമേ എല്ലാ തിന്മകളിൽ നിന്നും എന്നെ വെടിപ്പാക്കി വിശുദ്ധീകരിക്കണമേ; അറിഞ്ഞോ അറിയാതെയോ ഞാൻ ചെയ്തുപോകുന്ന ശാരീരികവും മാനസികവുമായ എല്ലാ തെറ്റുകളിൽ നിന്നും എന്നെ വെടിപ്പാക്കണമെ' (2009, പേജ് 31). ഡയറിയിൽ പല ഭാഗത്ത് ഇത്തരത്തിലുള്ള നിരവധി നിമിഷ പ്രാർത്ഥനകൾ ലഭ്യമാണ്. മലയാള ഭാഷയിൽ പ്രാർത്ഥനകൾ എഴുതുന്നതിന്റെ പ്രാരംഭമാണ് ഡയറിയിലെ ഇത്തരം നിമിഷ പ്രാർത്ഥനാ വരികൾ.

മലയാളത്തിൽ പ്രാർത്ഥനകൾ ചൊല്ലുന്നതും അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നതും നിഷിദ്ധമായിരുന്ന കാലത്ത് വി. കുർബ്ബാനക്രമം മലയാളത്തിൽ സമ്പൂർണ്ണമായി ഭാഷാന്തരപ്പെടുത്തുന്നതിന് വട്ടശ്ശേരിൽ തിരുമേനി നേതൃത്വം നൽകി. കോനാട്ട് മാത്തൻ മല്പാനുമായി ചേർന്ന് സമ്പൂർണ്ണ മലയാള കുർബ്ബാന ക്രമം 1903-ൽ ആദ്യമായി അച്ചടിച്ചു പ്രസിദ്ധീകരിച്ചു.

സുറിയാനി ഭാഷയിലും വ്യാകരണത്തിലും അതീവ വ്യുൽപ്പത്തി ആർജ്ജിച്ചെങ്കിലും ആരാധനഭാഷ മലയാളത്തിൽ ആയിരിക്കണമെന്ന് വട്ടശ്ശേരിൽ തിരുമേനി നിർബന്ധിച്ചിരുന്നു. പ്രാർത്ഥനകൾ മലയാളത്തിൽ ക്രോഡീകരിക്കുന്നതിനുള്ള താൽപര്യവും നേതൃത്വവും ശക്തമായിരുന്നു. കൃംതാ പ്രാർത്ഥനാക്രമവും കുർബ്ബാനക്രമവും മലയാളത്തിൽ പ്രസിദ്ധീകരിച്ചത് മലങ്കരസഭയിൽ ആരാധനക്രമങ്ങൾ സമ്പൂർണ്ണമായും മലയാള ഭാഷയിൽ അവതരിപ്പിക്കുവാൻ വഴിയൊരുക്കി.

സുറിയാനി ഭാഷയിൽ അഗ്രഗണ്യനായിരുന്നിട്ടും ആരാധന, മലയാള ഭാഷയിൽ തന്നെ ആയിരിക്കണമെന്ന കർക്കശ മനോഭാവമാണ് വട്ടശ്ശേരിൽ ഗീവർഗീസ് മല്പാൻ പുലർത്തിയിരുന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് മുമ്പ് കുർബ്ബാനക്രമം മലയാളത്തിൽ പ്രസിദ്ധീകരിച്ചെങ്കിലും അതിൽ ശുശ്രൂഷകർ വായിക്കേണ്ട ഭാഗങ്ങൾ ഉണ്ടായിരുന്നില്ല. ഇപ്പോൾ ലഭ്യമാകുന്ന കുർബ്ബാനക്രമത്തിലുള്ള കൃംതാ പ്രാർത്ഥനകൾ, ഭുവിലശേഷം, പൗലോസ് ശ്ലീഹാ, കുക്കിലിയോനുകൾ എന്നിവ ആദ്യമായി മലയാളത്തിൽ പ്രസിദ്ധീകരിക്കുന്നത് വട്ടശ്ശേരിൽ തിരുമേനി അച്ചടിച്ച വിശുദ്ധ കുർബ്ബാനക്രമത്തിലാണ്. മലയാള ഗാനങ്ങൾ ചിട്ടപ്പെടുത്തുന്നതിന് കൊട്ടാരത്തിൽ ശങ്കുണ്ണി മേനോൻ (1855–1937), കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള (1857–1904) എന്നിവരുടെ സഹായങ്ങൾ സ്വീകരിച്ചു. ആരാധനക്രമങ്ങൾ പരിഷ്ക്കരിക്കുന്നതിനും മലയാളത്തിൽ പ്രസിദ്ധീകരിക്കുന്നതിനും വട്ടശ്ശേരിൽ തിരുമേനി പകർന്ന നേതൃത്വം അതുല്യമത്രെ.

വട്ടശ്ശേരിൽ തിരുമേനിയുടെ വേദശാസ്ത്ര - സഭാശാസ്ത്ര ദർശനങ്ങൾ വെളിപ്പെടുന്ന പ്രാമാണിക ഗ്രന്ഥമാണ് *മതസംഗതി* അഥവാ *മതോപദേശ സാരങ്ങൾ* (Basic Doctrines of Religion). പരുമല സെമിനാരിയിലും പഴയസെമിനാരിയിലും മലങ്കര മല്പാനായി വിദ്യാർത്ഥികളെ 1881 മുതൽ പഠിപ്പിച്ചപ്പോൾ തയ്യാറാക്കിയ പഠനക്കുറിപ്പുകളാണ് *മതോപദേശസാരം*. ദൈവം, കൂദാശ, പ്രാർത്ഥനകൾ, ഉപവാസം, രക്ഷ തുടങ്ങിയ വിഷയങ്ങളാണ് പ്രധാന ഉള്ളടക്കം. സഭാ വിശ്വാസത്തെക്കുറിച്ച് സാധാരണക്കാരന് ലഭ്യമാകേണ്ട അറിവുകൾ *മതോപദേശസാര*ത്തിൽ സംവേദിക്കപ്പെടുന്നു.

മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് കത്തനാർക്ക് ഏകദേശം 23 വയസുള്ളപ്പോഴാണ്, *മതോപദേശ സാരങ്ങൾ* 1881–ൽ രചിച്ചത്. *സുറിയാനി സത്യവിശ്വാസ സഭയിലെ മതോപദേശ സാരങ്ങൾ* എന്ന പേരിൽ ഇതിന്റെ ഒന്നാം പതിപ്പ് 1900–ൽ പ്രസിദ്ധീകരിച്ചു. പത്ത് വർഷത്തെ പഠനവും മനനവും എഡിറ്റിംഗും നടത്തിയിട്ടാണ് 32–ാം വയസ്സിൽ ഇത് അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നത്.

പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസിന്റെ രചനകളിൽ പ്രധാനപ്പെട്ടവയാണ് *മതോപദേശസാരങ്ങളും* (മതസംഗതികൾ) സുറിയാനി പാഠപുസ്തകവും (A Syriac Text book for Beginners). സുറിയാനിയിലും മലയാളത്തിലും നേടിയ ഭാഷാ പ്രാവീണ്യവും പ. പരുമല തിരുമേനിയുടെ സംരക്ഷണത്തിൽ ലഭ്യമായ വൈദിക പരിശീലനവും വെട്ടിക്കൽ ദയറാ, പരുമല സെമിനാരി എന്നിവിടങ്ങളിൽ നിന്നും ലഭിച്ച ആത്മീയ ശിക്ഷണവും (1876–1880) ഗ്രന്ഥ രചനയിലേക്ക് നയിച്ചു.

പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽപ്പെട്ട പിതാക്കന്മാരുടെ എഴുത്തുകളിലും ഗ്രീഗോറിയോസ് ബാർ എബ്രായ, മോശേ ബർ കീഫാ എന്നിവരുടെ ദർശനങ്ങളിലും വട്ടശ്ശേരിൽ തിരുമേനി അവഗാഹം നേടിയിരുന്നു. നവീകരണ വിഭാഗത്തിന്റെ സ്വാധീനവും പ്രതിരോധവും സഭ നേരിട്ട പശ്ചാത്തലത്തിലാവാം പാശ്ചാത്യ സുറിയാനി പിതാക്കന്മാരുടെ ദർശനങ്ങളിൽ അധിഷ്ഠിതമായ വേദശാസ്ത്ര പ്രബോധനങ്ങൾക്ക് അദ്ദേഹം രൂപംനൽകിയത്. വേദപുസ്തക പരിജ്ഞാനത്തിന്റെ അഗാധ വ്യാഖ്യാനങ്ങളും ദർശനങ്ങളും ഇതിൽ പ്രതിഫലിക്കുന്നുണ്ട്. വിവാദങ്ങളും തർക്കങ്ങളും നിറഞ്ഞ വിഷയ വിശകലനം അവതരണത്തിൽ നിന്നും ബോധപൂർവ്വം ഒഴിവാക്കിയത് വിശകലനം സുഗ്രാഹ്യമാക്കുവാൻ സഹായിക്കുന്നു. എന്നാൽ വട്ടശ്ശേരിൽ തിരുമേനിയുടെ യഥാർത്ഥമായ വേദശാസ്ത്രവും സഭാശാസ്ത്രവും പ്രതിഫലിക്കുന്നത് കോടതിയിൽ നൽകിയ വാദമൊഴികളിലാണെന്ന് ഫാ. ഡോ. വി. സി. ശമുവേൽ വീക്ഷിക്കുന്നുണ്ട്. ഈ വാദപ്രതിവാദങ്ങൾ ചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ടിന്റെ വട്ടശേരിൽ തിരുമേനിയുടെ നിത്യാക്ഷരങ്ങളിൽ മൂന്നു വാല്യങ്ങളിലായി അവതരിപ്പിക്കുന്നു. എന്നാൽ ആദ്യകാല വിശകലനങ്ങളിൽ റോമൻ കത്തോലിക്കാ സഭയുടെയും ആംഗ്ലിക്കൻ സഭയുടെയും പഠിപ്പിക്കലുകളുടെ സ്വാധീനവും ഉണ്ടായതായി ഫാ. ഡോ. വി. സി. ശമുവേൽ വ്യക്തമാക്കുന്നു.

വട്ടശ്ശേരിൽ തിരുമേനിയുടെ ആദ്യകാല എഴുത്തുകളിലും പ്രബോധനങ്ങളിലും അന്ത്യോഖ്യൻ സഭാ പാരമ്പര്യ ദർശനങ്ങൾക്ക് പ്രാധാന്യം നൽകിയെങ്കിൽ പിന്നീട് മലങ്കരസഭയുടെ സ്വാതന്ത്ര്യം, സ്വകീയത, ഭരണഘടന, പാരമ്പര്യം എന്നിവയെ അടിസ്ഥാനമാക്കിയ പ്രബോധനങ്ങളാണ് പ്രഖ്യാപിച്ചത്. സഭാശാസ്ത്രം, ദേശീയത, മാർത്തോമ്മൻ പൈതൃകം, സഭാ സ്വാതന്ത്ര്യം,



സ്വതന്ത്ര കാതോലിക്കേറ്റ് തുടങ്ങിയ വിഷയങ്ങളുടെ വിശാലമായ കാഴ്ചപ്പാടുകൾ, വട്ടശ്ശേരിൽ തിരുമേനിയുടെ പ്രഭാഷണങ്ങൾ, കല്പനകൾ, കോടതിമൊഴികൾ (നിത്യാക്ഷരങ്ങൾ) എന്നിവയിൽ നിന്നും ലഭ്യമാകും.

സെമിനാരി വിദ്യാർത്ഥികളുടെ ബോധനത്തിനുവേണ്ടി 1903–ൽ തയ്യാറാക്കിയ സുറിയാനി പാഠപുസ്തകവും ശ്രദ്ധേയമായ സംഭാവനയാണ്. വാമൊഴിയായി പഠിച്ച സുറിയാനി ഭാഷ ശാസ്ത്രീയമായി അഭ്യസിക്കുന്നതിന് ആവശ്യമായ പാഠാവലിയുടെ രൂപീകരണമായിരുന്നു ലക്ഷ്യം. വേദശാസ്ത്രം, സഭാശാസ്ത്രം, സുറിയാനി ഭാഷ, ഭരണഘടന, ആരാധന പരിഷ്ക്കരണം എന്നിവയിൽ നൽകിയ സംഭാവനകൾ അതിശ്രേഷ്ഠമാണ്.

മലങ്കരസഭയിൽ സ്വാതന്ത്ര്യം, ദേശീയത, സ്വയാവബോധം, ഭരണസംവിധാനം എന്നീ വിഷയങ്ങളിൽ തദ്ദേശീയമായ വേദദർശനവും തത്വശാസ്ത്രവും രൂപപ്പെടുത്തുന്നതിൽ വട്ടശ്ശേരിൽ തിരുമേനി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മലങ്കര സഭാശാസ്ത്ര - ചരിത്ര പഠനത്തിൽ തദ്ദേശീയ വേദശാസ്ത്രത്തിന്റെ രീതിശാസ്ത്ര വികസനത്തിന് മാർഗ്ഗം പകർന്നത് വട്ടശ്ശേരിൽ തിരുമേനിയാണ്.

#### 4. സ്വതന്ത്രവും ദേശീയവുമായ സഭാ ദർശനം

പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ സ്വാതന്ത്ര്യ ദർശനത്തിന്റെ വികാസ പരിണാമങ്ങൾ 19 ഉം 20 ഉം നൂറ്റാണ്ടിലെ സഭാചരിത്രത്തോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. 1912–ലെ കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ മലങ്കരയിൽ പുതിയ യുഗപ്പിറവിക്ക് വേദിയൊരുക്കിയ പ. വട്ടശ്ശേരിൽ തിരുമേനി ആധുനിക മലങ്കരസഭയുടെ ശില്പിയാണ്. സഭയുടെ ഉൾഭരണ സ്വാതന്ത്ര്യം, സ്വയംശീർഷകത്വം, ദേശീയത, തദ്ദേശീയ ഭരണക്രമീകരണം, കാതോലിക്കേറ്റ്, ഭരണഘടന എന്നീ വിഷയങ്ങളിൽ സ്വതന്ത്രവും തദ്ദേശീയവുമായ സമീപനവും വളർത്തിയെടുത്തു. എല്ലാവിധ അധിനിവേശങ്ങളേയും പ്രതിരോധിക്കുവാൻ മുന്നിട്ടിറങ്ങിയ സഭാ സ്വാതന്ത്ര്യ യോദ്ധാവായിരുന്നു പ. വട്ടശ്ശേരിൽ തിരുമേനി.

50–ാം വയസ്സിൽ മെത്രാപ്പോലീത്തായും 51–ാം വയസ്സിൽ മലങ്കര മെത്രാപ്പോലീത്തായും (1909) ആയ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് 1912 സെപ്റ്റംബർ 15–ന് മലങ്കരസഭയിൽ ഒരു സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന്റെ സൂത്രധാരകത്വം നിർവ്വഹിച്ചു. 1934–ലെ മലങ്കരസഭാ ഭരണഘടനയുടെ കരട് ക്രോഡീകരിച്ച ശില്പിയുമാണ് അദ്ദേഹം. സത്യവും നീതിയും ഉൾക്കൊണ്ട് മലങ്കരസഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിനും തദ്ദേശീയതയ്ക്കുംവേണ്ടി ധർമ്മയുദ്ധം ചെയ്ത ധീരനും വിശുദ്ധനും മഹായോഗിയുമായ പ. വട്ടശ്ശേരിൽ തിരുമേനി അസാധാരണമായ ആത്മീയ പൗരുഷം പ്രകടമാക്കി. സ്വയംഭരണവും സ്വയംശീർഷകത്വവുമുള്ള സ്വതന്ത്ര ദേശീയ സഭയായി മലങ്കരസഭയെ ഭാരതത്തിൽ ഉറപ്പിക്കുന്നതിനും ജനാധിപത്യവും എപ്പിസ്ക്കോപ്പസിയും സമന്വയിപ്പിക്കുന്ന 1934–ലെ ഭരണഘടന തയ്യാറാക്കുന്നതിലും അദ്ദേഹം പുലർത്തിയ ജ്ഞാനദൃഷ്ടിയും ദൃഢനിശ്ചയവും ത്യാഗപൂർവ്വമായ ഇടയ പരിപാലനവും അതിശ്രേഷ്ഠമാണ്. സ്വതന്ത്ര ദേശീയ സഭയെക്കുറിച്ചുള്ള പ. വട്ടശ്ശേരിൽ തിരുമേനിയുടെ ദർശനം, 1932–ൽ സ്വന്തം കൈ കൊണ്ട് എഴുതി *കേരള കേസരി* പത്രത്തിൽ പ്രസിദ്ധീകരിച്ച ഭരണഘടനാ ഡ്രാഫ്റ്റിൽ കാണുന്നുണ്ട്.

കാതോലിക്കേറ്റ് സ്ഥാപനം വഴി മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനേയും മലങ്കര മെത്രാപ്പോലീത്തായേയും മെത്രാപ്പോലീത്തന്മാരെയും തെരഞ്ഞെടുത്ത് വാഴിക്കുന്നതിനും മൂറോൻ കൂദാശ ചെയ്യുന്നതിനും അവസരം ലഭ്യമായി. പ. വട്ടശ്ശേരിൽ തിരുമേനി വിളംബരം ചെയ്ത സ്വതന്ത്ര ദേശീയ

സഭാ ദർശനവും ഭരണഘടനയുടെ ഭദ്രതയുമാണ് വിവിധ കോടതി വിധികളിലൂടെ ലഭ്യമായ നിയമ സാധുത.

മലങ്കരസഭയിൽ റോയൽ കോടതി വിധി മുതൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി വരെ എത്രയധികം വിധിന്യായങ്ങൾ ഉണ്ടായിട്ടുണ്ട്. മലങ്കരസഭയുടെ സ്വത്വവും ഉൾഭരണ സ്വാതന്ത്ര്യവും ദേശീയതയും സംരക്ഷിക്കുന്നതിനുവേണ്ടി നടത്തിയ നിയമ പോരാട്ടം വിജയത്തിലെത്തിച്ചതിന്റെ അടിത്തറ പ. വട്ടശ്ശേരിൽ തിരുമേനി വളർത്തി ഉറപ്പിച്ച, സ്വതന്ത്ര കാതോലിക്കേറ്റിന്റെ ഭരണക്രമങ്ങളും 1934-ലെ ഭരണഘടനയുമാണ്.

അന്ത്യോഖ്യാ പാത്രിയർക്കീസ് 1911-ൽ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിന്റെ പ്രതിഫലനമായാണ് മലങ്കരസഭയിൽ സ്വാതന്ത്ര്യത്തിനായുള്ള പോരാട്ടം ശക്തമായത്. 1912 സെപ്റ്റംബർ 15-ന് പൗലോസ് മാർ ഈവാനിയോസിനെ പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ എന്ന നാമത്തിൽ നിരണത്ത് വച്ച് വാഴിച്ചത് മലങ്കരസഭയിൽ കാതോലിക്കേറ്റിന്റെ വേരുകൾ ഉറപ്പിച്ചു.

പ. വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനായി നടത്തിയ സഹന ജീവിതം സഭയോടുള്ള ആത്മാർത്ഥമായ സ്നേഹത്തിന്റെയും ദൈവത്തിലുള്ള അകമഴിഞ്ഞ വിശ്വാസത്തിന്റെയും അടിസ്ഥാനത്തിലായിരുന്നു എന്ന് ഫാ. ഡോ. വി. സി. ശമുവേൽ സാക്ഷിക്കുന്നു (1984, പേജ് 11). മലങ്കരസഭയിൽ സ്വാതന്ത്ര്യം സ്ഥാപിക്കുന്നതിനായി ത്യാഗപൂർവ്വം അക്ഷീണം യത്നിച്ച് കാതോലിക്കാ സ്ഥാപനം യാഥാർത്ഥ്യമാക്കിയ മാർ ദീവന്നാസിയോസിന്റെ ദൃഢനിശ്ചയവും വ്രതവിശുദ്ധ ജീവിതവും എക്കാലവും മലങ്കരസഭയിൽ പ്രകാശം പരത്തും.

വട്ടശ്ശേരിൽ തിരുമേനി 1911 മുതൽ 1928 വരെ അനുഷ്ഠിച്ച ത്യാഗത്തിന്റെ മഹാ നേട്ടമാണ് 1928-ൽ ലഭ്യമായ വട്ടിപ്പണക്കേസിന്റെ വിജയം. ഇത് മലങ്കര സഭയിൽ കാതോലിക്കാ സ്ഥാനം സ്ഥിരപ്പെടുത്തി. മലങ്കരസഭയിൽ പാത്രിയർക്കീസിന്റെ സ്ഥാനം *അസ്തമനബിന്ദുവിലെത്തിച്ചു*. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്ക് അസാധുവാക്കി (വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ചരമ കനക ജൂബിലി സ്മരണിക, 1984, പേജ് 36-41). സഭയുടെ ആത്മീയ സ്വാതന്ത്ര്യം വീണ്ടെടുക്കാനാണ് കാതോലിക്കായെ വാഴിച്ചതെന്നും ആത്മീയ സ്വാതന്ത്ര്യവും ഭൗതിക സ്വാതന്ത്ര്യവുമുള്ള കാതോലിക്കേറ്റ് സ്ഥാപിച്ചതു വഴി മലങ്കരസഭ സർവ്വതന്ത്ര സ്വതന്ത്ര സഭയായി എന്നും അദ്ദേഹം വിവരിക്കുന്നു.

"നമ്മുടെ സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതിക്കും... പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകാനുള്ള ചുമതല നിങ്ങൾ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു" എന്ന് പ. വട്ടശ്ശേരിൽ തിരുമേനി അന്ത്യസന്ദേശത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. കാതോലിക്കാ സിംഹാസനം സഭയുടെ നിലനിൽപ്പിനും ക്ഷേമത്തിനും മേൽഗതി സംരക്ഷിക്കുന്നതിനുമായി നടത്തിയ നിയമ പോരാട്ടമാണ് മലങ്കരസഭയിലെ ആധുനിക വ്യവഹാര ചരിത്രത്തിന്റെ (1911-2017) സംക്ഷിപ്തം.

### 5. ആദ്ധ്യാത്മിക - നവോത്ഥാന ദർശനങ്ങൾ

മലങ്കരസഭയുടെ ആധുനിക ചരിത്രത്തിൽ നവോത്ഥാന ദർശനങ്ങൾക്ക് ശാസ്ത്രീയവും ഭരണപരവുമായ അടിത്തറയിട്ടത് പ. വട്ടശ്ശേരിൽ തിരുമേനിയാണ്. മലങ്കരസഭയ്ക്ക് ആന്തരികവും ബാഹ്യവുമായ നവോത്ഥാന ദർശനങ്ങൾ ലഭ്യമായ കാലഘട്ടമാണിത് (1908-1934). മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിലുള്ള 26 വർഷത്തെ നിരന്തരമായ പ്രവർത്തനങ്ങൾ സഭയിൽ ആദ്ധ്യാത്മിക നവോത്ഥാനത്തിനായി വിവിധ പ്രസ്ഥാനങ്ങൾ ആരംഭിക്കുന്നതിനും ബാഹ്യതലങ്ങളിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളും സാംസ്കാരിക സംഘങ്ങളും രൂപീകരിക്കുന്നതിനും നേതൃത്വം നൽകി. സഭാകേസും തർക്കങ്ങളും കലഹങ്ങളും വിവിധ തരത്തിൽ സഭയെ കലുഷിതമാക്കി എങ്കിലും ആദ്ധ്യാത്മിക മുന്നേറ്റത്തിനായി അദ്ദേഹം അക്ഷീണം യത്നിച്ചു.

നവീകരണ പ്രസ്ഥാനക്കാരുടെ കടന്നുകയറ്റവും അന്ത്യോഖ്യൻ അധിനിവേശത്തിന്റെ വേലിയേറ്റവും അതിശക്തമായ ഈ കാലഘട്ടത്തിൽ ദൈവാശ്രയത്തോടും സാമൂഹിക കാഴ്ചപ്പാടോടും നവോത്ഥാന ദർശനങ്ങൾ ഉൾക്കൊള്ളിച്ച് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്ക് രൂപംനൽകി.

സ്കൂൾ-കോളജ് തലങ്ങളിൽ വിദ്യാർത്ഥികളുടെ പഠനസേവനങ്ങൾക്കായി 1908-ൽ സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന് പ്രാരംഭമിട്ടു. കെ. സി. ചാക്കോ, ഇ. ജെ. ഫിലിപ്പോസ്, ഡോ. ചീരൻ വർഗ്ഗീസ്, എ. എ. പോൾ മുതലായവർ ആദ്യകാലത്ത് ഈ പ്രസ്ഥാനത്തെ നയിച്ചു. മദ്രാസിലും തിരുവല്ലായിലുമായി ആദ്യ സമ്മേളനങ്ങൾ നടത്തി. വിവിധ സ്ഥലങ്ങളിൽ പ്രവർത്തനങ്ങൾ വ്യാപകമാക്കി. ഇടവക കേന്ദ്രീകരിച്ച് 1933-ൽ ആരംഭിച്ച സിറിയൻ യുവജന സംഘമാണ് 1936-ൽ യുവജനപ്രസ്ഥാനമായി വളർന്നത്.

സൺഡേസ്കൂൾ പ്രസ്ഥാനത്തിന് ജീവനും ചൈതന്യവും നൽകിയത് വട്ടശ്ശേരിൽ തിരുമേനി ആയിരുന്നു. ബാല്യത്തിൽ തന്നെ വിദ്യാർത്ഥികളെ വേദബോധനത്തിൽ അഭ്യസിപ്പിക്കുന്നതിനായി ഇടവകകൾ കേന്ദ്രീകരിച്ച് നിർബന്ധപൂർവ്വം സൺഡേസ്കൂൾ സമാരംഭിക്കുന്നതിന് അദ്ദേഹം നിർദ്ദേശം നൽകി.

മലങ്കരസഭയിൽ സ്ത്രീകൾക്കായി ദൈവമാതാവിന്റെ നാമത്തിൽ മർത്തമറിയം സമാജം ആരംഭിക്കുവാൻ പ. വട്ടശ്ശേരിൽ തിരുമേനി 1928-ൽ നേതൃത്വം നൽകി. മർത്തമറിയം സമാജത്തിന്റെ നേതൃത്വനിരയിലെ ആദ്യ സെക്രട്ടറി 'കൊച്ചന്നാമ്മ' (കെ. എം. അന്നമ്മ) കണ്ടത്തിൽ കുടുംബാംഗമായിരുന്നു. കൊച്ചന്നാമ്മയെ വിവാഹം കഴിച്ചത് വട്ടശ്ശേരിൽ തിരുമേനിയുടെ ജ്യേഷ്ഠന്റെ പുത്രൻ ഫിലിപ്പോച്ചൻ ആയിരുന്നു. മർത്തമറിയം സമാജ പ്രവർത്തനങ്ങൾക്ക് ആവശ്യമായ നിർദേശവും കൈത്താങ്ങലുകളും അദ്ദേഹം നൽകി സഹായിച്ചു.

പ. വട്ടശ്ശേരിൽ തിരുമേനി സ്ത്രീ ശാക്തീകരണ ദർശനങ്ങൾക്ക് പ്രാധാന്യം നൽകിയതിനാലാണ് സഭയിൽ സ്ത്രീസമാജവും സ്ത്രീ വിദ്യാഭ്യാസവും ആരംഭിച്ചത്.

സഭയുടെ സർവ്വതോന്മുഖ വികസനത്തിനായി മലങ്കര സുറിയാനി മഹാജനസഭ, ക്ലെറിക് യോഗം, മാർ ഗ്രീഗോറിയോസ് സുവിശേഷ സംഘം എന്നിവയും ആരംഭിച്ചു. സഭയിൽ ഉത്തമരായ സന്യാസികളുടെ സാന്നിധ്യവും നേതൃത്വവും സഭയുടെ വികസനത്തിനും അഭിവൃദ്ധിക്കും അനിവാര്യമെന്ന് തിരിച്ചറിഞ്ഞ വട്ടശ്ശേരിൽ തിരുമേനിയുടെ പ്രേരണയും നേതൃത്വവുമാണ് 1918-ൽ റാന്നി പെരുനാട്ടിലെ ബഥനി ആശ്രമവും പത്തനാപുരത്തെ കന്യാസ്ത്രീ മഠവും (1925). സഭയോടും ദൈവത്തോടും പ്രതിബദ്ധതയുള്ള ലളിതജീവിതവും സാമൂഹിക കാഴ്ചപ്പാടുമുള്ള സന്യാസ സമൂഹത്തെ വളർത്തി എടുക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു.

സഭാകേസുകൾ മൂലം പഴയസെമിനാരി പൂട്ടിയിട്ട സാഹചര്യത്തിൽ 1933-ൽ കോട്ടയം ഏലിയാ ചാപ്പലിനോട് ചേർന്ന് വൈദിക സെമിനാരി ആരംഭിച്ചു. വൈദികരുടെ വിദ്യാഭ്യാസം കാലസ്ഥിതിക്കു തക്കവണ്ണം വേണ്ടവിധത്തിൽ നടത്തുകയായിരുന്നു ലക്ഷ്യമെന്ന് 1919-ന് (1095 തുലാം 27-ന്) കോട്ടയം സുറിയാനി അരമനയിൽ നിന്നും അയച്ച കല്പനയിൽ രേഖപ്പെടുത്തിയിരിക്കുന്നു. സഭയിലെ വൈദികരുടെ ക്ഷേമത്തിനും പഠനത്തിനുമായി വൈദികസംഘത്തിന് രൂപംനൽകുകയും ചെയ്തു. ഉന്നത വേദശാസ്ത്ര അഭ്യസനത്തിനായി വൈദിക വിദ്യാർത്ഥികളെ സെറാംപൂർ കോളജിലും കൽക്കട്ട ബിഷപ്പ്സ് കോളജിലും പഠിക്കുവാനായി നിയോഗിച്ചു. വേദശാസ്ത്രത്തിൽ ഉന്നത വിദ്യാഭ്യാസം നേടിയ ആദ്യകാല വൈദികരെ എല്ലാം പഠനത്തിനായി നിയോഗിച്ചത് വട്ടശ്ശേരിൽ തിരുമേനിയാണ്.

വിശ്വാസ സത്യങ്ങൾ പഠിപ്പിക്കുന്നതിനും നവീകരണ-അന്ത്യോഖ്യൻ വിരുദ്ധോപദേശങ്ങൾക്കെതിരെ പ്രബോധിപ്പിക്കുന്നതിനും സഭാ വിശേഷങ്ങൾ അറിയിക്കുന്നതിനുമായി വിവിധ പ്രസിദ്ധീകരണങ്ങൾ അദ്ദേഹം ആരംഭിച്ചു. *സഭാ കാഹളം* (1902), *ബഥനി മാസിക* (1921), *വേദാദ്ധ്യാപകൻ* (1910) മുതലായവയുടെ പ്രസിദ്ധീകരണത്തിന് മുഖ്യനേതൃത്വം നൽകി. *ജീവനിക്ഷേപം* (1905), *ആത്മ പോഷിണി* (1909), *കാതോലിക്കാ സഭ* (1910), *സുറിയാനി സഭാ കാഹളം* (1922), *സഭാദാസൻ* (1926), *സുറിയാനി സഭാ മാസിക* (1927), *വൈദികൻ* (1927) എന്നിവയും അക്കാലത്തെ മാസികകളായിരുന്നു.

*സഭയുടെ ദൗത്യവും നിയോഗവും സുവിശേഷ പ്രവർത്തനങ്ങൾക്ക്* എന്ന ബോധ്യം ഗുരുവായ പരുമല തിരുമേനിയിൽ നിന്നും ലഭ്യമായതാണ്. 1924 സെപ്റ്റംബർ 14-ന് എം. പി. പത്രോസ് ശെമ്മാശൻ ആരംഭിച്ച സ്ലീബാദാസ സമൂഹത്തിന്റെ ശക്തിയും പ്രചോദനവും വട്ടശ്ശേരിൽ തിരുമേനിയുടെ ദർശനമായിരുന്നു.

കേരളത്തിന് പുറത്ത് ഇടവകപ്പള്ളികളും കേന്ദ്രങ്ങളും ആരംഭിക്കുന്നതിന് അദ്ദേഹം അനുമതി നൽകി. ബാഹ്യകേരള ഇടവക മിഷനെപ്പറ്റിയുള്ള

ഉൾബോധം അദ്ദേഹത്തിന് ഉണ്ടായിരുന്നു. ബാഹ്യകേരളത്തിലെ ആദ്യത്തെ ഓർത്തഡോക്സ് ഇടവകയായ മദ്രാസ് ബ്രോഡ്‌വേ സെന്റ് തോമസ് പള്ളി 1916-ൽ ആരംഭിച്ചത് വട്ടശ്ശേരിൽ തിരുമേനി ആയിരുന്നു.

ഓർത്തഡോക്സിയും തദ്ദേശീയതയും മലയാണ്മയും ഉയർത്തിപ്പിടിച്ചപ്പോഴും വട്ടശ്ശേരിൽ തിരുമേനി പ്രകടമാക്കിയത് വിശാലമായ എക്യുമെനിക്കൽ ദർശനവും കാഴ്ചപ്പാടുകളുമാണ്. കൽക്കട്ടായിലെ സെറാംപൂർ കോളജിലും ബിഷപ്പ്സ് കോളജിലും വിദ്യാർത്ഥികളെ അയയ്ക്കുന്നതിലും 1928-ൽ ലോക സഭാ കൗൺസിൽ രൂപവൽക്കരണ സമ്മേളനത്തിൽ പ്രതിനിധികളെ അയയ്ക്കുന്നതിലും പ്രത്യേകം നിർദ്ദേശങ്ങൾ നൽകിയിരുന്നു. നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിൽ അംഗസഭയായി തീർന്നതും വട്ടശ്ശേരിൽ തിരുമേനിയുടെ വിശാല സഭാഐക്യ ദർശനമാണ്.

മലങ്കരസഭയുടെ കക്ഷി വഴക്കിൽ സഭയ്ക്ക് അകത്തും പുറത്തും നിരവധി പ്രതിസന്ധികൾ ഉണ്ടായിട്ടും സഭയുടെ സമഗ്രമായ അഭ്യുന്നതിയും വികസനവും ലക്ഷ്യമാക്കിയുള്ള വിവിധ പദ്ധതികൾ നിയമത്തിന്റെ ചട്ടക്കൂട്ടിൽ നിന്ന് ആവിഷ്ക്കരിച്ച് നടപ്പാക്കുന്നതിൽ അദ്ദേഹം പ്രത്യേകം വ്യുൽപ്പത്തി പുലർത്തി. സഭയുടെ സമഗ്രമായ പുരോഗതിക്കും സ്ഥായിയായ സ്വാതന്ത്ര്യത്തിനും സ്ത്രീകളുടെയും വിദ്യാർത്ഥികളുടെയും മറ്റും ഉന്നമനത്തിനുംവേണ്ടി ഒരേ സമയം കഠിനാദ്ധ്വാനം ചെയ്തുകൊണ്ടിരിക്കുന്ന ഒരു മെത്രാപ്പോലീത്താ ആയിരുന്നു വട്ടശ്ശേരിൽ തിരുമേനി (*ധീരോദാത്ത വിശുദ്ധൻ*, 1994, പേജ് 299). മലങ്കരസഭാ ചരിത്രത്തിൽ ഇരുപതാം നൂറ്റാണ്ടിലെ ആത്മീയ നവോത്ഥാന നായകനാണ് പ. വട്ടശ്ശേരിൽ തിരുമേനി.

### 6. മലങ്കരസഭയുടെ 1934 ഭരണഘടന

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന 1934 ഡിസംബർ 26-ന് കോട്ടയത്ത് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസ്സാക്കുമ്പോൾ ഇന്ത്യാ രാജ്യത്തിന് ഒരു ഭരണഘടന ഉണ്ടായിട്ടില്ല. ഇന്ത്യ ഒരു ഭരണഘടന രൂപപ്പെടുത്തി അംഗീകരിക്കുന്നത് 1949 നവംബർ 26-നും അത് ഔദ്യോഗികമായത് 1950 ജനുവരി 26-നുമാണ്.

മലങ്കരസഭയ്ക്ക് സുസ്ഥിരമായ ഒരു ഭരണഘടന അനിവാര്യമെന്ന ബോധ്യം ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ശക്തമായി. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഏറ്റതു മുതൽ ഭരണഘടനാ നിർമ്മാണവുമായി ബന്ധപ്പെട്ട് നിരവധി വാദ പ്രതിവാദങ്ങൾ നടന്നിട്ടുണ്ട്. ഭരണഘടനയിൽ എപ്പിസ്കോപ്പസിയുടെ അപ്രമാദിത്വം ഒഴിവാക്കി ജനാധിപത്യ സംവിധാനങ്ങൾക്ക് പ്രാധാന്യം നൽകണമെന്ന വാദമാണ് ശക്തിപ്പെട്ടത്. അക്കാലത്തെ അൽമായ പ്രമുഖരായ കെ. സി. ചാക്കോ, മേമന ടി. ജോസഫ്, അഡ്വ. പത്രോസ് മത്തായി, കെ. കെ. ലൂക്കോസ്, എം. പി. വർക്കി, ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് തുടങ്ങിയവർ ചർച്ചകൾക്ക് നാവും തൂലികയും ശക്തമായി വിനിയോഗിച്ചു. ഭരണഘടനാ ചർച്ചകൾക്ക് വേദി ഒരുക്കുവാനായി 1920-ൽ *സുറിയാനി സഭ* എന്ന മാസിക ആരംഭിച്ച് അതിൽ മലങ്കര സുറിയാനി ഭരണ നിയമത്തിന്റെ കരട് പ്രസിദ്ധീകരിച്ചു (*മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ*, ഡെറിൻ രാജു, സോഫിയാ ബുക്സ്, കോട്ടയം, 2019, പേജ് 22-33).

1920-ലെ ഭരണഘടനാ കരട് ബില്ലിൽ സ്ത്രീകൾക്ക് ഇടവക പൊതുയോഗത്തിൽ വോട്ടവകാശം നൽകുന്നതിന്റെ ആവശ്യകതയെക്കുറിച്ചും ചർച്ച നടന്നു. 'ചുരുങ്ങിയപക്ഷം സ്ത്രീകൾക്ക് കമ്മിറ്റി മെമ്പറന്മാരെ തിരഞ്ഞെടുക്കുന്ന യോഗങ്ങളിൽ വോട്ടവകാശം എങ്കിലും തൽക്കാലം അനുവദിക്കേണ്ടതാണ്' എന്ന പൈലി മത്തായിയുടെ നിരീക്ഷണം വളരെ ശ്രദ്ധേയമാണ്. ഇതിൽ നിന്നും ഭരണഘടനയെക്കുറിച്ചുള്ള ചർച്ചയിൽ പൂർവ്വികർ പുലർത്തിയ വിശാല കാഴ്ചപ്പാടുകൾ വ്യക്തമാകുന്നു. ഒരു ദശകത്തോളം (1920-1930) ഭരണഘടനാ ഡ്രാഫ്റ്റ് ചർച്ചകൾ സഭയിൽ ശക്തിപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ 1930 സെപ്റ്റംബർ 4-ന് കോട്ടയം പഴയസെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ റാവു സാഹിബ് ഒ. എം. ചെറിയാൻ കൺവീനറായുള്ള ഒരു ഭരണഘടനാ നിർമ്മാണ കമ്മിറ്റിയെ തെരഞ്ഞെടുത്തു. ക്രിയാത്മകവും വിമർശനാത്മകവുമായ ചർച്ചകളാണ് ഭരണഘടനയെക്കുറിച്ച് വിവിധ തലങ്ങളിൽ നടന്നത്. അതിനുള്ള സ്വാതന്ത്ര്യവും അവകാശവും അക്കാലത്തെ അത്മായ പ്രമുഖർക്ക് ലഭിച്ചു എന്നത് വളരെ ശ്രദ്ധേയമാണ്. 1932 ജനുവരിയിൽ എം. സി. പോൾ 'കേരള കേസരി' പത്രത്തിൽ ഭരണഘടനാ ഡ്രാഫ്റ്റ് പ്രസിദ്ധീകരിച്ചു. ഇതുമായി ബന്ധപ്പെട്ട് നിരവധി ചർച്ചകൾക്ക് അവസരം സൃഷ്ടിച്ചു. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസും ഭരണഘടനയുടെ 156 വകുപ്പുകൾ ഉൾപ്പെടുത്തി ദീർഘമായ ഡ്രാഫ്റ്റ് 'കേരള കേസരി' പത്രത്തിലൂടെ 1932 ജൂലൈയിൽ പ്രസിദ്ധീകരിച്ചു. ഇതിൽ മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക സിംഹാസനത്തെ എപ്പോഴും വിശ്വാസികൾ സംരക്ഷിച്ചുകൊള്ളണമെന്ന വകുപ്പ് എത്രയോ പ്രസക്തമാണ്.



1934-ൽ പാസ്സാക്കിയ മലങ്കരസഭാ ഭരണഘടനയുടെ അന്തസത്ത 15 വർഷത്തെ നിരവധി ചർച്ചകളിലൂടെയും വാദപ്രതിവാദങ്ങളിലൂടെയും (1920-1934) രൂപപ്പെട്ട സുശക്തമായ അടിസ്ഥാന രേഖയാണ്. അതുകൊണ്ടാണ് സുപ്രീംകോടതി 1958, 1995, 2017 വർഷങ്ങളിൽ പുറപ്പെടുവിച്ച വിധിന്യായങ്ങളിൽ 1934-ലെ ഭരണഘടന ആർക്കും ചോദ്യം ചെയ്യുവാൻ സാധിക്കുകയില്ല എന്നു പ്രഖ്യാപിച്ചത്. 1934-ലെ ഭരണഘടന 1951, 1967, 1997, 2006, 2011 വർഷങ്ങളിൽ ഭേദഗതി ചെയ്തതും സുപ്രീംകോടതി അംഗീകരിച്ചു.

1934-ലെ ഭരണഘടനയുടെ രൂപീകരണത്തിനും ചർച്ചയ്ക്കും ആവശ്യമായ സമിതികളുടെ രൂപീകരണത്തിനും വിവിധങ്ങളായ അഭിപ്രായങ്ങൾക്കും വിമർശനങ്ങൾക്കും വേദി സൃഷ്ടിക്കുന്നതിനുമുള്ള വിശാല കാഴ്ചപ്പാടാണ് പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പുലർത്തിയത്. ഭരണഘടനാ ചർച്ചയിൽ ഏകപക്ഷ നിലപാടുകൾക്ക് അദ്ദേഹം തയ്യാറായില്ല എന്നതാണ് 1934-ലെ ഭരണഘടനയിൽ പ. വട്ടശ്ശേരിൽ തിരുമേനിയുടെ മഹത്വം. അദ്ദേഹം ഭരണഘടനയെക്കുറിച്ച് വിഭാവനം ചെയ്തിട്ടുള്ള ദേശീയവും തദ്ദേശീയവുമായ സഭാ സ്വത്വ ദർശനങ്ങൾ അടുത്ത ഭരണഘടനാ ഭേദഗതികളിൽ ഉൾപ്പെടുത്തുവാൻ നടപടി ഉണ്ടാകണം. എങ്കിൽ മാത്രമേ പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന്റെ ഭരണഘടനയിലെ ദേശീയ സ്വത്വം സമഗ്രമാകുകയുള്ളു. മലങ്കര സഭയ്ക്ക് ഒരു ഭരണഘടന തയ്യാറാക്കുകയും നഷ്ടപ്പെട്ടുപോയ ആത്മീയ സ്വാതന്ത്ര്യം വീണ്ടെടുക്കുകയും ചെയ്തുകൊണ്ട് സഭയുടെ വികസനത്തിന്റെ രാജപാത ഒരുക്കിയതാണ് വട്ടശ്ശേരിൽ തിരുമേനിയുടെ അവിസ്മരണീയമായ നേട്ടമെന്ന് മണലിൽ യാക്കോബ് കത്തനാർ സ്മരിക്കുന്നു.

1934-ലെ മലങ്കരസഭാ ഭരണഘടനയുടെയും സുപ്രീംകോടതി വിധികളുടെയും പശ്ചാത്തലത്തിൽ (2017, 2018) ശാശ്വത സമാധാനത്തിനുള്ള ശ്രമങ്ങൾ സഭയിൽ ഉണ്ടാകണം. എങ്കിൽ മാത്രമേ മാർത്തോമൻ പാരമ്പര്യവും ദർശനവും യാഥാർത്ഥ്യമാക്കുവാൻ കഴിയൂ. അതിനുള്ള ഇച്ഛാശക്തിയും കാര്യദർശിത്വവും ഭാവി തലമുറയ്ക്ക് എങ്കിലും ഉണ്ടാകണം. 1934-ലെ ഭരണഘടനയും സുപ്രീംകോടതി വിധികളും മൂലം മലങ്കരസഭ സ്വയംശീർഷകത്വമുള്ള സ്വതന്ത്ര-ദേശീയ സഭയായി തീർന്ന് ആഗോളതലത്തിൽ ശ്രദ്ധേയമായ സാക്ഷ്യവും ദൗത്യവും നിർവ്വഹിക്കുന്നത് ആർക്കും വിസ്മരിക്കുവാൻ കഴിയില്ല.

### 7. സഭാ സമാധാന ദർശനങ്ങൾ

പ. വട്ടശ്ശേരിൽ തിരുമേനിയുടെ സഭാ ദർശനത്തിന്റെ അന്തർധാര സഭാ സമാധാനം ആയിരുന്നു. അത് ഒരു തരത്തിലും 'തട്ടിക്കൂട്ട്' സമാധാനം ആയിരുന്നില്ല. സത്യത്തിലും തത്വത്തിലും അധിഷ്ഠിതമായ സഭാസമാധാനം ആഗ്രഹിച്ച മഹത് വ്യക്തിത്വമായിരുന്നു വട്ടശ്ശേരിൽ തിരുമേനി എന്നാണ് ഫാ. ഡോ. വി. സി. സാമുവലിന്റെ സാക്ഷ്യം (1986, പേജ് 123-125). "സമാധാനത്തിനുവേണ്ടി നാം ഓരോരുത്തരും നമ്മെത്തന്നെ ബലി കഴിക്കേണ്ടവരാണ്. എന്നാൽ സത്യത്തിനും നീതിക്കും തത്വത്തിനും എതിരായി ഒരു സമാധാനവും നാം ആഗ്ര

ഹിച്ച് കൂടാത്തതാകുന്നു" എന്ന് 'സത്യം നിങ്ങളെ സ്വതന്ത്രമാക്കട്ടെ' എന്ന പ്രഭാഷണത്തിൽ (*മലങ്കരസഭാപിതാക്കന്മാർ*, 1990, പേജ് 192) പ. വട്ടശ്ശേരിൽ തിരുമേനി പ്രഖ്യാപിച്ചിട്ടുണ്ട്. മാർ അബ്ദുള്ളാ പാത്രിയർക്കീസ് 1911 ഇടവം 11-ന് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിൽ പ്രതിഷേധിച്ച് 1912 ചിങ്ങം 22-ന് എം.ഡി. സെമിനാരിയിൽ നടന്ന മലങ്കര അസോസിയേഷനിൽ നടത്തിയ ഹൃദയസ്പർശിയായ പ്രസംഗത്തിൽ 'ദൈവം തരുന്ന സകല കഷ്ടപ്പാടുകളെയും സഹിപ്പാൻ ഞാൻ തയ്യാറാണ്. തെണ്ടി നടക്കുന്നതിനും റമ്പാനെപ്പോലെ ജീവിക്കുന്നതിനും ഞാൻ സന്നദ്ധനാണ്. സമാധാനത്തിന് നല്ല വഴി ഇതാണെന്നു ദൈവാത്മാവിൽ നിങ്ങൾക്കു തോന്നുന്നപക്ഷം അതുപോലെ ചെയ്‌വാൻ ഞാനിതാ എന്നെത്തന്നെ നിങ്ങൾക്കു വിട്ടു തന്നിരിക്കുന്നു' (*മലങ്കരസഭാ പിതാക്കന്മാർ,* 1990, പേജ് 189). അബ്ദുള്ളാ പാത്രിയർക്കീസിന്റെ മുടക്കുകല്പനയെ കുപ്രസിദ്ധമായ മുടക്കുകല്പന എന്നാണ് കെ. സി. മാമ്മൻ മാപ്പിള വിളിച്ചത് (*ജീവിത സ്മരണകൾ*: 2006, പേജ് 213-218). വട്ടശ്ശേരിൽ തിരുമേനിയുടെ സുഹൃത്തായ കെ. സി. മാമ്മൻ മാപ്പിള മുടക്കുകല്പന വന്നപ്പോൾ പ്രതികരിച്ചത് ശ്രദ്ധേയമാണ്. *ഇങ്ങനെ അടിസ്ഥാനരഹിതവും കേവലം തുച്ഛവുമായ എന്തെങ്കിലും ഒരു കാരണം പറഞ്ഞ് മലങ്കരസഭയെ മുടക്കി നാനാവിധമാക്കാൻ തക്ക വൈദിക അധികാരമുള്ള ഈ അന്ത്യോഖ്യാ ബന്ധം നിലനിൽക്കുന്ന കാലത്തോളം ഞാനും എന്റെ സന്താനങ്ങളും ഈ സഭയിൽ അംഗങ്ങളായി നിൽക്കാൻ ആഗ്രഹിക്കുന്നില്ല* (*ജീവിത സ്മരണകൾ*: 2006, പേജ് 214-215). ഈ പ്രതികരണം ആ കാലഘട്ടത്തിലെ സർവ്വ വിശ്വാസികളുടെയും പൊതു വികാരവുമായിരുന്നു.

പ. വട്ടശ്ശേരിൽ തിരുമേനിയുടെ കല്പനകളും പ്രഭാഷണങ്ങളും അപഗ്രഥിച്ചാൽ ആത്യന്തികമായി സഭയിൽ ഐക്യവും സമാധാനവും പുനഃസ്ഥാപിക്കപ്പെടണം എന്ന അഭിവാഞ്ഛ അതിശക്തമായിരുന്നു എന്നു കാണാം. പ. വട്ടശ്ശേരിൽ തിരുമേനിയുടെ സ്വഭാവത്തിന്റെ കുലീനത നിഷ്പക്ഷ മനോഭാവവും പ്രതികാര വാഞ്ഛയില്ലായ്മയും ആയിരുന്നു. എല്ലാക്കാര്യങ്ങളിലും സുതാര്യത നിലനിർത്തിയതിനാൽ 1913-1930 കാലഘട്ടത്തിൽ പത്തിലധികം സിവിൽ, ക്രിമിനൽ കേസുകളിൽ ശാരീരികവും മാനസികവുമായി പീഡിപ്പിക്കപ്പെട്ടിട്ടും ധീരമായ ആത്മ നിയന്ത്രണവും അചഞ്ചല ഹൃദയവും അഗാധമായ ദൈവവിശ്വാസവും ഉയർത്തിപ്പിടിച്ചു. സഭയോടുള്ള വാത്സല്യത്തിന്റെയും പ്രതിബദ്ധതയുടെയും പ്രതിഫലനമാണ് പാത്രിയർക്കീസിന്റെ മുടക്കിനെ അതിജീവിക്കാനും മലങ്കരയിൽ കാതോലിക്കേറ്റിന്റെ സുസ്ഥിരത ഉറപ്പിക്കാനും കഴിഞ്ഞത്.

സഭയുടെ പാരമ്പര്യത്തിനും സ്വാതന്ത്ര്യത്തിനും എതിരായി അണുവിട വ്യതിചലിക്കാത്ത വട്ടശ്ശേരിൽ തിരുമേനി സഭാ സമാധാനത്തിനായി അക്ഷീണം യത്നിച്ചിരുന്നു. അതിനായി എന്ത് ആത്മത്യാഗം ചെയ്യുവാനും സന്നദ്ധനായിരുന്നു. അതിനാലാണ് അന്ത്യ സന്ദേശത്തിലും പ്രധാന വിഷയമായി സഭാ സമാധാനത്തെക്കുറിച്ച് സൂചിപ്പിച്ചിരിക്കുന്നത്.

"ചെറിയ ആട്ടിൻകൂട്ടമാകുന്ന നമ്മുടെ ഈ പാവപ്പെട്ട സഭ ഛിന്ന ഭിന്നമായി തീരാതിരിക്കാനായി സകല വാശികളും വഴക്കുകളും ഉപേക്ഷിച്ചും സഭയുടെ യോജിപ്പിനായി യഥാർത്ഥമായ സ്വാർത്ഥ പരിത്യാഗത്തോടു കൂടിയും സർവ്വാത്മനാ പ്രയത്നിക്കണമെന്നു പ്രബോധിപ്പിക്കുന്നു" (*മലങ്കരസഭാ പിതാക്കന്മാർ*, 1990, പേജ് 207).

പ. വട്ടശ്ശേരിൽ തിരുമേനി സഭാ സമാധാനത്തെക്കുറിച്ച് ധീരമായ നിലപാട് എടുത്തത് 1913-14 കാലഘട്ടത്തിലാണ്. 'സഭയിൽ സമാധാനം ഉണ്ടായെങ്കിൽ മാത്രമേ മീൻ കഴിക്കൂ' എന്ന പ്രതിജ്ഞ വളരെ പ്രസിദ്ധമാണ്. കോട്ടയം പഴയസെമിനാരി പറമ്പിലെ ഒരു കുളത്തിൽ സമാധാനത്തോടെ കഴിഞ്ഞ രണ്ട് കരിമീനിൽ ഒന്നിനെ പിടിച്ച് കറി വെച്ച് നൽകിയപ്പോൾ, പ. വട്ടശ്ശേരിൽ തിരുമേനി അക്കാലത്തെ സഭാ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിൽ മീൻ ഭക്ഷണം പരിത്യജിച്ച് സഭയിൽ സമാധാനം ഉണ്ടാകാതെ മേലിൽ മത്സ്യം കഴിക്കുകയില്ല എന്ന് പ്രതിജ്ഞ ചെയ്ത വിവരം മണലിൽ യാക്കോബ് കത്തനാർ സവിസ്തരം പ്രതിപാദിക്കുന്നുണ്ട് (കെ. വി. മാമ്മൻ, *സഭയുടെ അഭിമാനം കാത്ത അണിയറ ശില്പികൾ*, 2019, പേജ് 487-489).

മലങ്കരസഭയിൽ സമാധാനം സൃഷ്ടിക്കുവാനായി 1923-ൽ അന്ത്യോഖ്യാ പാത്രിയർക്കീസുമായി നേരിട്ടുള്ള സംഭാഷണത്തിനായി സിറിയയിലെ തുർക്കി അതിർത്തിയിലുള്ള മർദ്ദീനിലേക്കു നടത്തിയ യാത്രയും അനുബന്ധ വിവരങ്ങളും സഭാ സമാധാനത്തിന്റെ ചരിത്രരേഖകൾ വെളിപ്പെടുത്തുന്നവയാണ്.

മലങ്കരസഭയുടെ ഐശ്വര്യത്തിനും അഭിവൃദ്ധിക്കും സമാധാന പരിപാലനത്തിനുമായി 1923 ജൂൺ 26-ന് കുണ്ടറയിൽ നിന്നും മർദ്ദീനിലേക്ക് വട്ടശ്ശേരിൽ തിരുമേനി യാത്ര ചെയ്തു. കുണ്ടറയിൽ നിന്നും യാത്ര തിരിച്ച് 37 ദിവസങ്ങൾക്കു ശേഷം മർദ്ദീനിൽ എത്തി അവിടെ 67 ദിവസത്തോളം താമസിച്ചാണ് സഭാ സമാധാന ചർച്ചകൾ നടത്തിയത്.

മർദ്ദീനിൽ നിന്നും മനോരമ ഓഫീസിലേക്ക് അയച്ച *കേബിൾ സന്ദേശം Holy Patriach removed interdict* എന്നായിരുന്നു എന്ന് കെ. സി. മാമ്മൻ മാപ്പിള ഓർക്കുന്നു (*ജീവിത സ്മരണകൾ*: പേജ് 261). എന്നാൽ മലങ്കരസഭയുടെ സ്വാതന്ത്ര്യം ആർക്കും അടിയറ വെയ്ക്കില്ലെന്ന് ഉറക്കെ പ്രഖ്യാപിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

പ. വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യസന്ദേശത്തിന്റെ അന്ത്യത്തിൽ വീണ്ടും സഭാ സമാധാനത്തെക്കുറിച്ച് പറയുന്നത് ശ്രദ്ധേയമാണ്: "നമ്മുടെ അസ്ഥികൾ നമ്മുടെ പിതാക്കന്മാരുടെ അസ്ഥികളോടുകൂടി ചേർന്നശേഷവും നമ്മുടെ എളിയ സഭയുടെ യോജിപ്പിനായി സകല വാദങ്ങളും വഴക്കുകളും മറന്നു പ്രവർത്തിക്കാനുള്ള സൽബുദ്ധി നിങ്ങളിൽ നിലനിൽക്കണമെന്നുള്ള നമ്മുടെ ബലഹീനമായ പ്രാർത്ഥന എപ്പോഴും ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്നതാണെന്നു നിങ്ങൾ വിശ്വസിച്ചുകൊള്ളണം."

അന്ത്യസന്ദേശത്തിലെ ഏറ്റവും ഹൃദ്യമായ വരികളാണിത്. ജീവിതകാലത്ത് സഭയ്ക്കായി അഹോരാത്രം കഷ്ടത അനുഭവിക്കുകയും സഭാ സമാധാന ശ്രമങ്ങൾ നടത്തുകയും ചെയ്ത അദ്ദേഹം അന്ത്യസന്ദേശത്തിൽ സഭാ സമാധാനത്തിനുള്ള സൽബുദ്ധി വരുംതലമുറയ്ക്ക് ഉണ്ടാകണമെന്ന് ആഹ്വാനം ചെയ്യുന്നു. സഭാ സമാധാനത്തിനായി എപ്പോഴും മദ്ധ്യസ്ഥപ്രാർത്ഥന നടത്താമെന്നും വാഗ്ദാനം ചെയ്യുന്നു. അതിനാൽ സഭാ സമാധാനത്തിന്റെ മദ്ധ്യസ്ഥനായി പ. വട്ടശ്ശേരിൽ തിരുമേനിയെ എക്കാലവും വാഴ്ത്തിപ്പാടുവാൻ കഴിയണം.

**ഉപസംഹാരം**

കാതോലിക്കാ സിംഹാസനത്തിന്റെ സ്വാതന്ത്ര്യത്തിനും വളർച്ചയ്ക്കുമായി അക്ഷീണം യത്നിച്ച് സഭയുടെ ആധുനിക ഘട്ടത്തെ ഭാസുരമാക്കിയ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് 'സഭാഭാസുരൻ' എന്നറിയപ്പെടുന്നു. സഭയിൽ സമാധാനത്തിനായി വട്ടശ്ശേരിൽ തിരുമേനി 1923-ൽ മർദ്ദീൻ സന്ദർശിച്ച് മുടക്ക് തീർത്ത് തിരിച്ചെത്തിയപ്പോൾ കുന്നംകുളത്ത് നിന്നു പ്രസിദ്ധീകരിച്ച 'സഭാ കാഹളം' എന്ന മാസിക നൽകിയ വിശേഷണമാണ് 'സഭാ ഭാസുരൻ.' ഈ പേരിന്റെ രൂപീകരണത്തിൽ മുഖ്യപങ്കാളിത്തം വഹിച്ചത് മഹാകവി വള്ളത്തോളായിരുന്നു (സഭാവിജ്ഞാനകോശം, 2017, പേജ് 519).

ഡോ. സാമുവൽ ചന്ദനപ്പള്ളി സഭാഭാസുരനെപ്പറ്റി എഴുതുന്നു: "ഭാസുരൻ എന്നാൽ സൂര്യൻ എന്നർത്ഥം. പ്രതാപം, പ്രഭാവം, കൃത്യനിഷ്ഠ ഇവ സൂര്യന്റെ സവിശേഷതകളാണ്. ഗ്രഹോപഗ്രഹ സംഘാതത്തിന്റെ അതിനായകനാണ് സൂര്യൻ. മലങ്കരസഭാ ഭാസുരൻ എന്ന നാമധേയം വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് തികച്ചും അന്വർത്ഥമാണ്. അന്ധകാരാവൃതമാകുമായിരുന്ന മലങ്കരസഭാ ചരിത്രത്തെ പ്രദീപ്തമാക്കിയ സൂര്യനായിരുന്നു അദ്ദേഹം. സ്വയം പ്രകാശിക്കുകയും മറ്റുള്ളവരെ പ്രകാശിപ്പിക്കുകയും ചെയ്യുക എന്ന സൂര്യധർമ്മം അദ്ദേഹം നിറവേറ്റി. സൗരയൂഥനാഥനെപ്പോലെ മലങ്കരസഭയുടെ നാഥനായി പരിലസിച്ചു. ഗ്രഹോപഗ്രഹങ്ങളായ അൽമായരും വൈദികരും അദ്ദേഹത്തിൽ നിന്നും ഊർജ്ജം ഉൾക്കൊണ്ട് ഉജ്ജ്വലരായി. പ്രാചീന ഭാരതത്തിലെ സൂര്യവംശ രാജാക്കന്മാരെപ്പോലെ സത്യത്തിനും ധർമ്മത്തിനുംവേണ്ടി നിലകൊണ്ടു. ദേശീയവും വൈദേശീയവും ആയ അധിനിവേശം ഉണ്ടായപ്പോഴും അടിപതറാതെ ധർമ്മത്തിന്റെ കോട്ടയ്ക്കു കാവൽ നിന്നു" (*മലങ്കരസഭാ പിതാക്കന്മാർ*, 1990, പേജ് 153).

മലങ്കരസഭയുടെ സ്വത്വവും ദേശീയതയും സ്വാതന്ത്ര്യവും കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെയും 1934-ലെ ഭരണഘടനയിലൂടെയും ഉറപ്പിച്ച പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആധുനിക മലങ്കര സഭയുടെ ശില്പിയും ക്രാന്തദർശിയും ആയിരുന്നു. തപോനിഷ്ഠമായ ആസഹന ജീവിതമാണ് പുതിയ നൂറ്റാണ്ടിലെ മലങ്കരസഭയെ ആഗോളതലത്തിൽ ഭാസുരമാക്കിയത്. "നിങ്ങളുടെ ഭരണക്കാരെ ഓർത്തുകൊൾവീൻ. അവരുടെ വിശ്വാസത്തിൽ സാദൃശ്യപ്പെടുവിൻ" (എബ്രായ 13:7).



# എഫ്. എസ്. നരിമാൻ അന്തരിച്ചു

## മലങ്കരസഭാ കേസിൽ 1995-ലെ സുപ്രീംകോടതി വിധി നേടിത്തന്ന അഭിഭാഷകൻ

ന്യൂഡൽഹി: രാജ്യത്തെ മുതിർന്ന നിയമജ്ഞനും ഗ്രന്ഥകാരനും മുൻ രാജ്യസഭാംഗവുമായ ഫാലി എസ്. നരിമാൻ (95) അന്തരിച്ചു. സംസ്കാരം ഇന്നു രാവിലെ 10-ന് ഡൽഹി ഖാൻ മാർക്കറ്റിനടുത്തെ ആരാം ഘട്ട് ശ്മശാനത്തിൽ നടത്തി. ഭാര്യ പരേതയായ ബാപ്സി നരിമാൻ മക്കൾ: സുപ്രീം കോടതി മുൻ ജഡ്ജി റോഹിന്റൻ എഫ്. നരിമാൻ, അനഹീത നരിമാൻ.

ന്യൂ ഇന്ത്യ അഷ്വറൻസ് കമ്പനിയിൽ ഓഫിസറായി ബോംബെയിൽ നിന്നു ബ്രിട്ടിഷ് ഇന്ത്യയുടെ ഭാഗമായിരുന്ന ബർമയിലെത്തിയ സാം നരിമാന്റെയും ബർമക്കാരി ബാനു ബർജർജിയുടെയും മകനായി 1929 ജനുവരി 10-നാണ് ജനനം. അമ്മയുടെ പൂർവികർ കോഴിക്കോട്ടുനിന്നു ബർമയിലെത്തിയവരായിരുന്നു. ബർമയിലെ ജപ്പാൻ അധിനിവേശത്തെത്തുടർന്ന് 12-ാം വയസ്സിൽ കുടുംബത്തിനൊപ്പം ഫാലിയും റങ്കൂണിൽ നിന്ന് ഇന്ത്യയിലേക്കു പലായനം ചെയ്തു. 1950-ൽ ബോംബെ ഹൈക്കോടതിയിൽ അഭിഭാഷക ജീവിതം തുടങ്ങി. 1961-ൽ സിനിയർ അഭിഭാഷകനായി. 1972-ൽ ഇന്ത്യയുടെ അഡിഷനൽ സോളിസിറ്റർ ജനറലായി (എഎസ്ജി). എന്നാൽ, 1975-ൽ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി അടിയന്തരാവസ്ഥ പ്രഖ്യാപിച്ചതിന്റെ തൊട്ടടുത്ത ദിവസം സ്ഥാനം രാജി വച്ചു.

ഭരണഘടന പൗരർക്ക് ഉറപ്പു നൽകുന്ന മൗലികാവകാശങ്ങൾ റദ്ദു ചെയ്യാൻ പാർലമെന്റിനു കഴിയില്ലെന്ന വിധിയുണ്ടായ ഗോലക്നാഥ് കേസ്, ഭരണഘടനാ ഭേദഗതിക്കു പാർലമെന്റിനുള്ള അധികാരം സംബന്ധിച്ച മിനർവ മിൽസ് കേസ്, സ്വകാര്യ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും ന്യൂനപക്ഷങ്ങളുടെയും അവകാശം സംബന്ധിച്ച ടിഎംഎ പൈ കേസ് തുടങ്ങി സുപ്രധാനമായ കേസുകളിൽ സുപ്രീംകോടതിയിൽ വാദിച്ചു. സംസ്ഥാന സർക്കാരുകൾക്കും സ്ഥാപനങ്ങൾക്കും നിയമോപദേശം നൽകുന്നത് അവസാനം വരെ തുടർന്നു.

മലങ്കരസഭാ ഐക്യം ആഗ്രഹിച്ച അദ്ദേഹം 1995-ൽ അവസാനിച്ച മലങ്കര സഭാ വ്യവഹാരത്തിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിഭാഷകനായിരുന്നു.

1991-ൽ പത്മഭൂഷണും 2007-ൽ പത്മവിഭൂഷണും ലഭിച്ചു. 1999 മുതൽ 2005 വരെ രാജ്യസഭയിൽ നോമിനേറ്റഡ് അംഗമായിരുന്നു. തർക്കപരിഹാര കേസുകളിലും (ആർബിട്രേഷൻ) വിദഗ്ധനായിരുന്ന നരിമാൻ, 1994 മുതൽ 2002 വരെ ഇന്റർനാഷനൽ കൗൺസിൽ ഫോർ കൊമേഴ്സ്യൽ ആർബിട്രേഷന്റെ അധ്യക്ഷനായിരുന്നു.



ജുഡീഷ്യറിയുടെ സംശുദ്ധിക്കായി ശക്തമായി വാദിച്ച നരിമാൻ, അഭിപ്രായ സ്വാതന്ത്ര്യം ഉൾപ്പെടെയുള്ള മൗലികാവകാശങ്ങളുടെ നിഷേധങ്ങൾക്കെതിരെ കോടതിയിലും പാർലമെന്റിലും ലേഖനങ്ങളിലൂടെയും മുഖം നോക്കാതെ ശബ്ദിച്ചു. നർമ്മദ പദ്ധതി കേസിൽ ഗുജറാത്ത് സർക്കാരിനുവേണ്ടി ഹാജരായ നരിമാൻ സംസ്ഥാനത്ത് ക്രൈസ്തവർക്കു നേരെയുണ്ടായ ആക്രമണങ്ങളിൽ പ്രതിഷേധിച്ച് കേസിൽ നിന്നു പിൻമാറി. ഒട്ടേറെ പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്.

രാഷ്ട്രപതി ദ്രൗപദി മുർമു പ്രധാനമന്ത്രി നരേന്ദ്ര മോദി, ചീഫ് ജസ്റ്റിസ് ഡി. വൈ. ചന്ദ്രചൂഡ്, കോൺഗ്രസ് അധ്യക്ഷൻ മല്ലി കാർജുൻ ഖർഗെ, രാഹുൽ ഗാന്ധി തുടങ്ങിയവർ അനുശോചിച്ചു.



## പ്രഥമ 'മാർത്തോമൻ' അറേബ്യൻ പുരസ്കാരം മാർ ക്ലീമീസിന് സമ്മാനിച്ചു

ദേവലോകം: ബഹ്റൈൻ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950-മത് വാർഷികം കൊണ്ടാടിയതിന്റെ ഭാഗമായി ഏർപ്പെടുത്തിയ പ്രഥമ 'മാർത്തോമ്മൻ' പുരസ്കാരം മലങ്കര സഭയുടെ സീനിയർ മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലിമീസിന് പ. കാതോലിക്കാ ബാവാ ഫെബ്രുവരി 20-ന് കോട്ടയം ദേവലോകം അരമനയിൽ കൂടിയ പരിശുദ്ധ സുന്നഹദോസിൽ വെച്ചു സമ്മാനിച്ചു. ഗീവറുഗീസ് മാർ കൂറിലോസ്, ഡോ ഗീവറുഗീസ് മാർ തെയോഫിലോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത എന്നിവർ സംബന്ധിച്ചു.




താംബരം മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി വജ്രജൂബിലി വർഷത്തോടനുബന്ധിച്ച് സീനിയർ സൺഡേസ്കൂൾ അധ്യാപകരെ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പീലക്സീനോസ് ആദരിക്കുന്നു.



# മ്ശറിയോ ഞായർ

## (വി. മർക്കോസ് 2:1-12)

## ഫാ. ജെറിൻ ജോൺ അടൂർ

ഒരു പക്ഷവാതരോഗിയെ നാലുപേർ കിടക്കയോടെ കൊണ്ട് വന്ന് യേശു ഇരുന്ന കെട്ടിടത്തിന്റെ മേൽക്കൂര പൊളിച്ച് യേശുവിന്റെ മുമ്പിലേക്ക് ഇറക്കി വെച്ചു. അവരുടെ വിശ്വാസം ഹേതുവായി യേശു ആ പക്ഷവാതക്കാരനെ സൗഖ്യമാക്കുന്ന സംഭവം പുതിയ നിയമത്തിൽ മൂന്നു ഭാഗങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്: മത്തായി 9:2-7, മർക്കോസ് 2:1-12, ലൂക്കോസ് 5:17-26.

സൗഖ്യദായിക ശുശ്രൂഷയും പാപമോചനവും കൂട്ടിച്ചേർത്താണ് ആ കാലത്തെ വെല്ലുവിളികളോട് ക്രിസ്തു പ്രതികരിച്ചത്. മർക്കോസിന്റെ സുവിശേഷത്തിൽ നിരവധി തവണ ശാസ്ത്രിമാരോട് ഏറ്റുമുട്ടി പാതയുണ്ടാവുന്നത് കാണാമെങ്കിലും യേശുവിനോട് ഉള്ളിൽ നീരസം വന്ന് ഉടനെ തന്നെ യേശു പ്രതികരിക്കുന്ന ഈ വേദഭാഗം സവിശേഷമാണ്.ഗലീലയിലെ വിശാലമായ ശുശ്രൂഷയ്ക്ക് ശേഷം കഫർന്നഹൂമിൽ എത്തുന്ന ക്രിസ്തുവിനെയാണ് ഈ ഭാഗത്തു കാണുന്നത്. ക്രമേണ അധികാരം പ്രാപിക്കുന്നവൻ ആയിട്ടല്ല എല്ലാ പ്രവർത്തിയിലും വാക്കിലും ആധികാരിത പുലർത്തുന്നവൻ ആയിട്ടാണ് ക്രിസ്തുവിനെ അവതരിപ്പിക്കുന്നത്.

കഫർന്നഹൂമിലെ ഒരു വീട്ടിൽ ദൈവവചനം പ്രസംഗിച്ചുകൊണ്ടിരുന്ന ക്രിസ്തുവാണ് കേന്ദ്ര കഥാപാത്രം. ജനങ്ങൾ തിങ്ങിക്കൂടിയതിനാൽ ഒരു പക്ഷവാത രോഗിയെ സൗഖ്യത്തിനായി കൊണ്ടുവരുന്നതിന് കഴിഞ്ഞില്ല. തുടർന്ന് വീടിന്റെ മേൽക്കൂര പൊളിച്ചാണ് അവിടെ എത്തിയിരിക്കുന്നത്.

പാപങ്ങൾ മോചിക്കുകയും ശുദ്ധവും നിർമ്മലവുമായ ഹൃദയത്തോടെ ജീവിക്കുകയും ചെയ്യുക എന്നത് ഏറ്റവും അഭികാമ്യമായ ഒരു ആത്മീയ അവസ്ഥയാണ്. ഇതിന്റെ മൗലികമായി ഒരു ചുവടാണ് ഇവിടെ കാണുന്ന ഈ സൗഖ്യ ശുശ്രൂഷ.

### അപരന്റെ സൗഖ്യത്തിനു വേണ്ടി വിശ്വാസത്തിന്റെ ആഴം ആർജ്ജിച്ച നാലു പേർ

ഈ ഭാഗത്തു രേഖപ്പെടുത്തിയിരിക്കുന്നത് പക്ഷവാതക്കാരനെ കൊണ്ടുവന്നവരുടെ വിശ്വാസം കണ്ടിട്ടാണ് യേശു ആ പക്ഷവത രോഗിയെ സൗഖ്യമാക്കിയത് എന്നാണ്. യേശുവുന്റെ അടുക്കൽ തങ്ങൾ ഈ പക്ഷവാത രോഗിയെ കൊണ്ടുവന്നാൽ,യേശു അവനെ തൊട്ടാൽ അല്ലങ്കിൽ 'നീ സൗഖ്യമാവുക' എന്ന് യേശു അവനോട് പറഞ്ഞാൽ ആ പക്ഷവാത രോഗിക്ക് സൗഖ്യം വരുമെന്ന് ആ നാലുപേർ വിശ്വസിച്ചിരുന്നു. ആ വിശ്വസം കൊണ്ടാണ് അവർ ആ രോഗിയെ അയാൾ കിടന്ന കിടക്കയോടു കൂടി യേശുവിന്റെ അടുക്കൽ കൊണ്ടുവന്നത്. അവർക്ക് വിശ്വാസം ഉണ്ടായിരുന്നു. പക്ഷേ യേശുവിന്റെ അടുക്കൽ എത്താൻ ജനക്കൂട്ടം മൂലം അവർക്ക് കഴിഞ്ഞില്ല. കഫർന്നഹൂമിൽ യേശു ഇരുന്നിരുന്ന വീട്ടിൽ ആ വീടിന്റെ പരിസരം മുഴിവൻ ജനക്കൂട്ടം ആയിരുന്നു. ലൂക്കോസിന്റെ സുവിശേഷത്തിൽ പറയുന്നത് 'സൌഖ്യമാക്കുവാൻ കർത്താവിന്റെ ശക്തി അവനോടുകൂടെ,യേശുവിന്റെ കൂടെ ഉണ്ടായിരുന്നു' എന്നാണ്.

അതുകൊണ്ട് അനേക്കം രോഗികൾ ,പ്രയാസം അനുഭവിക്കുന്നവർ, യേശുവിന്റെ പ്രസംഗം കേൾക്കാൻ വന്നവർ ഒക്കെ ആ വീട്ടിൽ ഉണ്ടായിരിക്കണം. ഇങ്ങനെയുള്ള സമയത്താണ് നാലുപേർ പക്ഷവാതക്കാരനെ കൊണ്ടുവരുന്നത്. തങ്ങൾക്ക്ഒരിക്കലും വാതിക്കല് കൂടി പക്ഷവാതക്കാരനെ യേശുവിന്റെ അടുക്കൽ കൊണ്ടുചെല്ലാൻ കഴിയല്ലന്ന് അവർക്ക് മനസിലായി. യേശുവിന്റെ അടുക്കൽ എത്തിയാൽ ആ പക്ഷവാത രോഗ സൗഖ്യം പ്രാപിക്കുമെന്ന് അവർക്ക് പൂർണ്ണ വിശ്വാസം ഉണ്ടായിരുന്നു. അവർക്ക് പക്ഷവാത രോഗിയെ യേശുവിന്റെ മുന്നിലും എത്തിക്കണം. അതിനവർ ഒരു മാർഗ്ഗം കണ്ടെത്തി. യേശു ഇരുന്ന ആ കെട്ടിടത്തിന്റെ മേൽക്കൂര മാറ്റി അ പക്ഷവാതരോഗിയെ കിടക്കയോടെ യേശുവിന്റെ മുന്നിൽ ഇറക്കി വയ്ക്കുക.

വീടിന്റെ മേൽക്കൂര എങ്ങനെയുള്ളതാണങ്കിലും അത് മാറ്റുക എന്നു പറയുന്നത് വളരെ പ്രയാസം തന്നെ ആയിരിക്കും എന്ന് ഉറപ്പാണ്. തങ്ങൾ കൊണ്ടുവന്ന ഒരുവനെ,ഒരു രോഗിയെ; ഒരു പക്ഷേ അത് അവരുടെ ബന്ധു ആയിരിക്കാം അല്ലങ്കിൽ സുഹൃത്ത് ആയിരിക്കും അതുമല്ലങ്കിൽ മാനുഷികപരിഗണനവെച്ച് അയാളുടെ പ്രയാസം കണ്ടിട്ട് കൊണ്ടുവന്നതായിരിക്കാം, യേശുവിന്റെ അടുക്കൽ എത്തിക്കാനായി മേൽക്കൂര മാറ്റുക എന്ന പ്രയാസം നേരിടാൻ തന്നെ അവർ തീരുമാനിച്ചു. കാരണം ഈ പ്രയാസം തങ്ങൾ അനുഭവിച്ചാലും രോഗക്കിടക്കയിൽ പ്രയാസപ്പെടുന്ന ആ പക്ഷവാതരോഗിയുടെ പ്രയാസം യേശുവിനാൽ മാറ്റപ്പെടുമെന്ന് അവർ വിശ്വസിച്ചു. ആ വിശ്വാസത്താൽ അവർ ആ മേൽക്കൂര മാറ്റി. എന്നിട്ട് ആ പക്ഷവാത രോഗിയുടെ കിടക്ക ആ വീടിന്റെ മുകളിൽ എത്തിച്ച് തങ്ങൾ മേൽക്കൂര മാറ്റിയ ഭാഗത്തൂടെ യേശുവിന്റെ മുന്നിലേക്ക് ഇറക്കി.

അവനെ ചുമന്നു കൊണ്ടു വന്ന നാലുപേരുടെ വിശ്വാസമാണ് ഈ പക്ഷവാത രോഗിക്ക് പൂർണ്ണസൗഖ്യം ലഭിക്കുവാൻ കാരണമായി തീർന്നത്.

### പാപമോചനത്തിന്റെ വാഗ്ദാനം അവന് സൗഖ്യത്തെ പ്രദാനം ചെയ്യുന്നു

ദൈവത്തിൽ നിന്നാണ് പാപമോചനം വരുന്നത് അതിന്റെ കൃപ നിറഞ്ഞ യഥാർത്ഥ ചാലകമായാണ് യേശു നിലകൊള്ളുന്നത്. റോമാസാമ്രാജ്യത്തിന് കീഴടങ്ങി സഞ്ചരിച്ച ശാസ്ത്രജ്ഞന്മാർക്കും പരീശൻമാർക്കും യേശു നൽകുന്ന മുന്നറിയിപ്പാണ് പാപമോചനം. അത് നന്മയുടെ ദൂതാണ് രക്ഷയുടെ അനുഭവമാണ്.

ഒരു സെൻ കഥ ഇങ്ങനെ: ഒരു ഗൃഹനാഥൻ യാത്രപോയി തിരിച്ചു വന്നപ്പോൾ അമ്പരപ്പിക്കുന്ന ഒരു കാഴ്ചയാണ് കണ്ടത്. തന്റെ വീടിന്റെ ഒരു ഭാഗത്തു തീ കത്തി അതു മെല്ലെ പടർന്നുപിടിച്ചു വരുന്നു. വീടിനെ മുഴുവൻ വിഴുങ്ങത്തക്ക രൂപത്തിൽ അഗ്നി മേൽക്കൂരയിൽ താണ്ഡവ നൃത്തം നടത്തുകയാണ്. എന്നാൽ വീട്ടിലുള്ള തന്റെ പിഞ്ചു കുഞ്ഞുങ്ങൾ അപകടം അറിയാതെ മുറിക്കുള്ളിൽ കളിച്ചുകൊണ്ടിരിക്കുന്നു. ഗൃഹനാഥൻ ആകെ പരിഭ്രാന്തനായി. പെട്ടെന്ന് എന്തെങ്കിലും ചെയ്തേ മതിയാകൂ. "വീടിനു തീപിടിച്ചു. കുഞ്ഞുങ്ങളേ, വേഗം വീടിനു വെളിയിലിറങ്ങ്." അദ്ദേഹം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. പക്ഷേ കളിയിൽ മുഴുകിയിരുന്ന കുട്ടികൾ അതു കേട്ടെങ്കിലും അതിന്റെ ഗൗരവം മനസ്സിലാക്കാൻ പ്രായമാകാഞ്ഞതുകൊണ്ട് അവർ വീടിനു പുറത്തേക്കു വന്നതേയില്ല.

പെട്ടെന്നു ഗൃഹനാഥന് ഒരു ബുദ്ധി തോന്നി. അദ്ദേഹം ഇങ്ങനെ വിളിച്ചു പറഞ്ഞു 'കുഞ്ഞുങ്ങളേ, ഞാൻ നിങ്ങൾക്ക് എന്തെല്ലാമാണ് കൊണ്ടു വന്നിരിക്കുന്നതെന്നു നോക്ക്. മധുര പലഹാരങ്ങൾ, കളിക്കോപ്പുകൾ... വേഗം വാ." അതു കേട്ടു കുട്ടികൾ ഒരു നിമിഷം കൊണ്ട് വീടിനു വെളിയിലേക്ക് ഓടിയിറങ്ങി. അടുത്ത നിമിഷം തന്നെ മേൽക്കൂര കത്തിയമർന്നു. നോക്കുക: അപകട മുന്നറിയിപ്പ് കുട്ടികളെ രക്ഷിച്ചില്ല, മറിച്ച് നന്മകളെക്കുറിച്ചുള്ള വാഗ്ദാനം അവരെ രക്ഷപ്പെടുത്തി.

പക്ഷപാതക്കാരന്റെ മനസ്സിൽ ആത്മവിശ്വാസത്തിന്റെയും ധൈര്യത്തിന്റെയും ആത്മാവിനെ നൽകുന്നതിനാണ് പാപമോചനം സഹായം ആകുന്നത്. അതോടുകൂടി പൂർണ്ണ സൗഖ്യത്തിലേക്ക് നീങ്ങാൻ പക്ഷപവാതരോഗിക്ക് സാധിക്കുന്നു. ❑



# ENTER THROUGH THE ROOF, EXIT THROUGH THE DOOR

### *THIRD SUNDAY OF GREAT LENT(M'SHARIO) MK 2: 1-12*

## Fr. Sajoie Samuel

Innovation is key to human existence. We have all consumed Tropicana fruit juice. Recently in a meeting in Las Vegas about artificial intelligence, Tropicana fruit juice provided it's product to the delegates. But there was a small difference. As part of Moment Marketing, Tropicana relabelled themselves as Tropcn. They were emphasising that there is nothing artificial in their product because of which they skipped both A and I from their brand logo. This brings to the fore how companies keep reinventing their concepts by which they can seize the opportunity. In the Evangelion of third Sunday of Great Lent we see this innovation in faith by the four friends who carry their friend to Jesus Christ.

Mark 02 : 01 - 12 shows Jesus preaching in a house in Capernaum. The place where Jesus was preaching was houseful as a result of which four friends who carry their bedridden paralytic friend to Jesus were not able to come to Jesus. The group then does something that shows, how strong faith can overcome all traversities and lead humans to achieve the unachievable. When Jesus could not meet the sick man, the four friends take it upon themselves to ensure that their friend would leave the room sans foreign assistance.

Many houses of those times had an outside stairway that climbed upto a second floor. The roof was easily accessible from the stairway. The roof would be flat and made up of tile like rocks matted together with a straw and clay like substance. The roofs were sturdy enough to sit and talk. It is such a roof that the four friends dismantle and play a vital role in providing healing to their friend.

**I. JESUS KNOWS OUR REAL NEED AND OUR GREATEST NEED**

Humans have a plethora of needs. Some needs are cardinal while others are secondary. Our Heavenly Father knows our immediate needs and fulfills them for us when we are in need of it. The paralytics real need was healing from illness whereas his greatest need was being unburdened of his sins. The first command of Jesus was to cleanse the paralytic of his iniquities. Jesus knew that he was burdened by being chained to his sins. He carries the bed that for all these years had carried him. Earlier his bed was a proof of his sickness, later it becomes a testimony to his sound health.

Jesus first addresses the root cause. Otherwise what sense would there have been if he could walk, but land straight in hell. Jesus gives the example of birds that do not sow or reap, but they are still taken care by God (Matt 6:26). The lilies are adorned with clothes which even King Solomon lacked (Matt 6:28,29). So we are to ask, seek and knock to receive grace from God. Hence, the paralytic need not ask or request a word for healing. Jesus Himself provides for whatever was the requirement of the paralytic.

**II. MAKE YOUR HOME AN ABODE FOR CHRIST**

When Jesus was in a house in Capernaum, the neighbours get to know about the presence of the Messiah and they come in large numbers to listen to Him. Without any sort of publicity or social media hype, the people are able to sense the presence of Jesus. Jesus always preferred to lead a low profile life that would not attract any social attention. Still people came in hordes to see Him. In the twenty first century, how many of us can boast to live in a house wherein our neighbours can point at and say, 'Indeed Jesus Christ lives there'.

In a house that prays and observes lent, the presence of Jesus can be ensured. In 95% homes, kids after completing their higher secondary education leave their homes to pursue their career in other states or even overseas. In such a scenario how can parents ensure that their children would maintain a healthy prayer life in their absence? The answer is, by making family prayer a habit, right from the childhood. We adorn our homes with posters that say 'Christ is the head of this house'. But we hardly do anything which would make Christ the head of the house. This lenten season let us make our homes conducive for our Savior to reside in so that we become a testimony for others.

**III. THE LOVE OF JESUS TOWARDS HUMANKIND MADE HIM DO BOTH THE EASY AND THE TOUGH**

Jesus asks the scribes what is easy: To forgive sins or to heal? On second thought, it would be simple to say to a person that his/her sins are forgiven. Reason being that no immediate proof was required to prove it (not that it was not possible for Jesus to forgive). It was tougher to heal, as the victim was to immediately be healed of his/her infirmity. But both these criteria were fulfilled by Jesus Christ. Rather, Jesus would offer Himself as ransom for those who believe in Him by the end of His public ministry.

So when Jesus says "But so that you may know that the Son of Man has authority on earth to forgive sins..." He is referring to His sacrificing on the Cross which would redeem all humankind of their sins. So even in their scornful words, Jesus gives the scribes a fitting reply which they would surely remember during His death on the cross. So for Jesus, the primary motive of being incarnate on earth was to spread the Good News. Healing, exorcism, miracles were secondary. Romans 10:17 says "So faith comes from what is heard, and what is heard comes from the Word of Christ".

**IV. INVEST IN FRIENDS WHO LEAD YOU TO CHRIST**

The Prodigal Son and the paralytic had one thing in common: they both had friends. The friends of the former led him to his downfall, whereas the friends of the latter, relieved him of his physical and spiritual burdens. The four friends promise themselves not to withdraw from their responsibility as a friend until they cure their friend of his illness. There were many hurdles in their way to meet Jesus Christ. But the greater the problems they faced, their resolve only grew stronger.

I would like to share with you all the famous lines that was once quoted on the door of an I.C.C.U. ward in a prominent hospital in north India: "Agar khola hota dil yaaron ke saath; toh na kholna padta humein dil aujaroe ke saath". It means : "If you had opened up your hearts troubles (tensions) to your friends, then we would not today have to open your heart with medical instruments". Our friends circle can make or break us. Let us invest in them wisely so that we earn rich dividends

To conclude, Moment Marketing teaches us to make the most of the changing times. When times change we have to match up with it to stay ahead. In the spiritual realm let us make most of the lenten journey that we are in so that we can bid adieu to the things that have enslaved us and are controlling over us. The Gospel shows us the way to pave our path by believing in our Savior's salvific plan.





പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും.



പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും കോട്ടയം ഓർത്തഡോക്സ് സെമിനാരി അവസാന വർഷ വിദ്യാർത്ഥികൾക്കൊപ്പം.

## മാർത്തോമ്മൻ പൈതൃക സംഗമം: സർക്കാർ വകുപ്പുകളുടെ ഏകോപനയോഗം ചേർന്നു

കോട്ടയം: ഫെബ്രുവരി 25-ന് കോട്ടയം നഗരത്തിൽ നടക്കുന്ന മാർത്തോമ്മൻ പൈതൃക സംഗമ റാലിയുമായി ബന്ധപ്പെട്ടു വിവിധ സർക്കാർ വകുപ്പുകളുടെ ഏകോപനയോഗം സഹകരണ-തുറമുഖം വകുപ്പുമന്ത്രി വി.എൻ. വാസവന്റെ അധ്യക്ഷതയിൽ കളക്ട്രേറ്റ് കോൺഫറൻസ് ഹാളിൽ ചേർന്നു. 25ന് വൈകിട്ട് മൂന്നുമണിക്ക് കോട്ടയം ബസേലിയസ് കോളജിൽ നിന്നാരംഭിച്ച് നാഗമ്പടം മൈതാനത്ത് സമീപിക്കുന്ന രീതിയിലാണ് റാലി വിഭാവനം ചെയ്തിരിക്കുന്നത്. ഒരുലക്ഷത്തിലേറെപ്പേർ റാലിയിൽ പങ്കെടുക്കുമെന്നാണ് സംഘാടകർ അറിയിച്ചിരിക്കുന്നത്.




സംഗമവുമായി ബന്ധപ്പെട്ട് വിവിധ വകുപ്പുകളുടെ ഏകോപനത്തിലൂടെ സുഗമമായ നടത്തിപ്പുറപ്പാക്കണമെന്നു മന്ത്രി വി. എൻ. വാസവൻ യോഗത്തിൽ നിർദേശിച്ചു. 1300-ൽ ഏറെ ബസുകളും 2500-ൽ ഏറെ ചെറു വാഹനങ്ങളും റാലിയിൽ പങ്കെടുക്കാൻ എത്തുന്നവരെ വഹിച്ചുകൊണ്ടുവരുമെന്നാണ് കണക്കുകൂട്ടിയിരിക്കുന്നത്. സുഗമമായ ഗതാഗതം ഉറപ്പാക്കുന്നതിന് നിലവിൽ കണ്ടെത്തിയ പാർക്കിംഗ് സ്ഥലങ്ങൾക്കു പുറമേ മതിയായ സൗകര്യം ഏർപ്പെടുത്തുന്നതിന് പോലീസ്, ആർ.ടി.ഒ. എന്നിവർ സംഘാടകരുമായി പ്രത്യേക ആലോചനയോഗം നടത്തണമെന്ന് മന്ത്രി നിർദേശിച്ചു.

വിദഗ്ധരായ മെഡിക്കൽ സംഘം ഉൾപ്പെടുന്ന ആധുനിക ആംബുലൻസ് സൗകര്യം ലഭ്യമാക്കണമെന്ന് ആരോഗ്യവകുപ്പിന് നിർദേശം നൽകി. കൂടുതൽ ജീവനക്കാരെ നിയോഗിച്ചുകൊണ്ടു നഗരത്തിൽ മുഴുവൻ സമയവും വൈദ്യുതി ലഭ്യത ഉറപ്പാക്കണമെന്ന് കെ.എസ്.ഇ.ബിക്കു നിർദേശം നൽകി.

വെള്ളക്കുപ്പികൾ അടക്കമുള്ള മാലിന്യങ്ങൾ സമയബന്ധിതമായി നീക്കുന്നതിന് ശുചിത്വമിഷൻ നഗരസഭയുമായി ചേർന്നു പ്രവർത്തിക്കണം. ഹരിതകർമ സേനയുടെ പ്രവർത്തനവും പ്രയോജനപ്പെടുത്തണമെന്നും യോഗത്തിൽ മന്ത്രി നിർദേശിച്ചു.

യോഗത്തിൽ ജില്ലാകളക്ടർ വി. വിഗ്നേശ്വരി, ജില്ലാ പോലീസ് മേധാവി കെ. കാർത്തിക്, സബ് കളക്ടർ ഡി. രഞ്ജിത്ത്, ജില്ലാ മെഡിക്കൽ ഓഫീസർ ഡോ. പി.എൻ. വിദ്യാധരൻ, പൊതുമരാമത്ത് നിരത്തുവിഭാഗം എക്സിക്യൂട്ടീവ് എൻജിനീയർ കെ. ജോസ് രാജൻ, ആർ.ടി.ഒ:ആർ. രമണൻ, ജലഅതോറിട്ടി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ എൻ.ഐ. കുര്യാക്കോസ്, ജില്ലാ ഫയർ ഓഫീസർ റെജി വി. കുര്യാക്കോസ്, തഹസീൽദാർ എസ്.എൻ. അനിൽകുമാർ, മലങ്കര ഓർത്തഡോക്സ് സഭ പ്രതിനിധികളായ അഭി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത, ഫാ. മോഹൻ ജോസഫ്, ഫാ. കെ. എം. സഖറിയ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അഡ്വ. ബിജു ഉമ്മൻ, റോണി വർഗീസ് എന്നിവർ യോഗത്തിൽ പങ്കെടുത്തു.



പ. വട്ടശ്ശേരിൽ തിരുമേനിയുടെ 90-ാമത് ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് പഴയ സെമിനാരിയിൽ നടത്തിയ ചരിത്ര സെമിനാർ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്തു. സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു അദ്ധ്യക്ഷത വഹിച്ചു. മുൻ വിവരാവകാശ കമ്മീഷണർ ഡോ. കുര്യാസ് കുമ്പളക്കുഴി മുഖ്യപ്രഭാഷണം നടത്തി. ഡോ. പോൾ മണലിൽ, മുൻ എം.എൽ.എ ജോസഫ് എം പുതുശ്ശേരി, ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗീസ് എന്നിവർ പ്രസംഗിച്ചു.



**റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ യൂണിവേഴ്സിറ്റിയിൽ നിന്നും ഓറിയന്റൽ പട്രിസ്റ്റിക്സിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഫാ. ഏബ്രഹാം വർഗീസ് (ഷാജൻ അച്ചൻ). നിരണം ഭദ്രാസനത്തിലെ കടപ്ര – മാന്നാർ സെന്റ് തോമസ് കാതോലിക്കേറ്റ് ഇടവകാംഗം ആണ്.**

## പേറ്റന്റ് ലഭിച്ചു



കൊച്ചി: മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി പ്രൊഫസർ ഡോ. ചിക്കു എബ്രഹാമിന് 'ഡ്യുവൽ ഇൻപുട്ട് ബക്ക്, ബൂസ്റ്റ് ആൻഡ് ഇൻവെർട്ടഡ് മോഡ് സ്വിച്ച്ഡ് കപ്പാസിറ്റർ ബേസ്ഡ് വോൾട്ടേജ് കൺവെർട്ടർ' എന്ന നൂതന സൃഷ്ടിക്ക് ഭാരത പേറ്റന്റ് ലഭിച്ചു. കൊച്ചി മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി ആൻഡ് സയൻസിലെ ഇലക്ട്രിക്കൽ വിഭാഗം പ്രൊഫസറും വൈസ് പ്രിൻസിപ്പലുമായ ഡോ. ചിക്കു എബ്രഹാം, കുസാറ്റ് പ്രൊഫസർ ഡോ. ബബിത റോസ്ലിൻഡ് ജോസ്, ഐഐടി പട്ന പ്രൊഫസർ ഡോ. ജിംസൺ മാത്യു, എൻഐടി സിൽച്ചാർ അസി. പ്രൊഫ സർ ഡോ. വിവേകാനന്ദ സുബ്ബുരാജ് എന്നിവർ നടത്തിയ ഗവേഷണത്തിനാണ് പേറ്റന്റ് ലഭിച്ചത്.

മലങ്കരസഭയുടെ അങ്കമാലി ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിങ് കമ്മിറ്റി അംഗമാണ്. കളമശ്ശേരി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക.



## ഒരു രൂപക്ക് ഹൃദയ പരിരക്ഷാ പാക്കേജുമായി പരുമല കാർഡിയോളജി

പരുമല: പരുമല ഇൻറർനാഷണൽ കാർഡിയോ തൊറാസിക്ക് സെന്റർ ആൻഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിന്റെ വാർഷികാഘോഷത്തോടനുബന്ധിച്ച് 2500 രൂപ വില വരുന്ന കാർഡിയാക് ചെക്കപ്പ് ഒരു രൂപയ്ക്ക് നൽകികൊണ്ടുള്ള പ്രഖ്യാപനം പ്രശസ്ത സിനിമാതാരം രമേശ് പിഷാരടി നിർവഹിച്ചു. ഇസിജി, എക്കോ, ബ്ലഡ് ഇൻവെസ്റ്റിഗേഷൻ, കാർഡിയോളജിസ്ററ് കൺസൾട്ടേഷൻ അടങ്ങിയ ഈ പാക്കേജിന്റെ കാലാവധി 2024 മെയ് 15 വരെയാണ്.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ അധ്യക്ഷതയിൽ കൂടിയ വാർഷികാഘോഷം പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ ബാവ ഉദ്ഘാടനം നിർവഹിച്ചു.

പ്രസ്തുത ചടങ്ങിൽ സാമ്പത്തിക പരിമിതി ഉള്ളവർക്ക് 7,500 രൂപക്ക് ആൻജിയോഗ്രാം, 75,000 രൂപക്ക് സിംഗിൾ സ്റ്റെന്റ് (single stent) ആൻജിയോപ്ലാസ്റ്റി ചെയ്തു നൽകുന്ന പ്രത്യേക പാക്കേജ് പരിശുദ്ധ ബാവ പ്രഖ്യാപിച്ചു.

ഡോ. ഗീവർഗീസ് മാർ ബർണബാസ്, ആശുപത്രി സിഇഒ ഫാദർ എം.സി പൗലോസ്, പരുമല സെമിനാരി മാനേജർ കെ വി പോൾ റമ്പാൻ, പ്രൊജക്റ്റ് ഡയറക്ടർ വർക്കി ജോൺ, കാർഡിയോളജി വിഭാഗം മേധാവി ഡോ. മഹേഷ് നളിൻ കുമാർ, സീനിയർ കൺസൾട്ടന്റ് ഡോ. ജോർജ് കോശി, കൺസൾട്ടന്റ് ഡോ. റിനെറ്റ് സെബാസ്റ്റ്യൻ എന്നിവർ യോഗത്തിൽ സംസാരിച്ചു.

ഫിനാൻസ് കോർഡിനേറ്റർ ഫാദർ തോമസ് ജോൺസൺ കോർ എപ്പിസ്കോപ്പ, ചാപ്ലിൻ ഫാദർ ജിജു വർഗീസ്, മെഡിക്കൽ സൂപ്രണ്ട് ഡോ. ഷെറിൻ ജോസഫ്, ഡെപ്യൂട്ടി മെഡിക്കൽ സൂപ്രണ്ടന്റ് ഡോ. എബിൻ വർഗീസ്, കൺസൾട്ടന്റുമാരായ ഡോ. നകുൽ മഹേഷ് ബാബു, ഡോ. ജോയൽ ജെ കണ്ടത്തിൽ, ഡോ. ആര്യ എസ്, പീഡിയാട്രിക്ക് കാർഡിയോളജിസ്റ്റ് ഡോ. നിഷ ചന്ദ്രബാബു, കാർഡിയാക് അനസ്തേഷ്യ ഡോ. ഷാനിൽ ജോസ് മറ്റു ആശുപത്രി മാനേജ്മെന്റ് കമ്മിറ്റി അംഗങ്ങൾ എന്നിവർ വേദിയിൽ സന്നിഹിതരായിരുന്നു.

**സംസ്ഥാനത്തെ ഏറ്റവും മികച്ച തഹസിൽദാർക്ക് നൽകുന്ന റവന്യു അവാർഡിന് ഷാജി വി. കെ. അർഹനായി. സുൽത്താൻബത്തേരി ഭദ്രാസനത്തിലെ കാര്യമ്പാടി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും ഇടവക സൺഡേസ്കൂൾ ഹെഡ്മാസ്റ്ററുമാണ്.**



◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**– പ. പരുമല തിരുമേനി**



**മാർത്തോമൻ പൈതൃക സമ്മേളനത്തോടനുബന്ധിച്ച് അവബോധ സമിതി സംഘടിപ്പിച്ച അഖില മലങ്കര പൈതൃക കലാ മത്സരങ്ങൾ അഭി സക്കറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു. എബിൻ മട്ടക്കൽ, മെറിൻ, സി.ഇ ഗീവർഗീസ്, സജി മാമ്പ്രക്കുഴി, മത്തായി ടി വർഗീസ്, ഫാ ഡോ.തോമസ് വർഗ്ഗീസ് അമയിൽ, യാക്കോബ് റമ്പാൻ, അഡ്വ. ബിജു ഉമ്മൻ, ജേക്കബ് കൊച്ചേരിൽ, ജോ ഇലഞ്ഞിമൂട്ടിൽ, സജു തോമസ് എന്നിവർ സമീപം.**

## ഫാ. ഗീവർഗീസ് രാമച്ച അന്തരിച്ചു



വളഞ്ഞവട്ടം: കൊച്ചു തൈക്കടവിൽ ഫാ. ഗീവർഗീസ് രാമച്ച (67) അന്തരിച്ചു. സംസ്കാരം വെസ്റ്റ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ബാഹ്യ കേരള ഭദ്രാസനങ്ങളിൽ ദീർഘകാലം സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

ഭാര്യ: പൊടിയാടി വേങ്ങൽ അശ്വതി എലി സബത്ത് രാമച്ച (അധ്യാപിക സെന്റ് ബഹനാൻ എസ്.എച്ച്.എസ്., വെണ്ണിക്കുളം). മക്കൾ: കുരുവിള ജോർജ് രാമച്ച (കാനഡ), അന്ന മറിയം രാമച്ച (ഗവ. ലോ കോളജ്, തിരുവനന്തപുരം).

## ഫാ. എം. എം. ഏബ്രഹാം അന്തരിച്ചു



കോതമംഗലം: മുതിർന്ന വൈദികൻ കുത്തുകുഴി വായനശാലപ്പടി മണിയാട്ടുകുടിയിൽ ഫാ. എം. എം. ഏബ്രഹാം (74) അന്തരിച്ചു. സംസ്കാരം കവളങ്ങാട് സെന്റ് ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽ നടത്തി. സഭാ മാനേജിങ് കമ്മിറ്റി അംഗം, അങ്കമാലി ഭദ്രാസന സെക്രട്ടറി, എസ്പിഎഫ് സെക്രട്ടറി, വളയൻചിറങ്ങര ബാലഗ്രാം ഡയറക്ടർ എന്നീ നിലകളിലും ജർമനിയിലെ ബീലഫെൽഡ് സെന്റ് ഗ്രിഗോറിയോസ് പള്ളി, അടിമാലി കാതോലിക്കേറ്റ് സെന്റർ, പെരുമ്പാവൂർ ബഥേൽ സുലോക്കോ പള്ളി തുടങ്ങിയ പള്ളികളിൽ വികാരിയായും തൊട്ടിക്കാനം എംജിഎം എംജിഎ യുപി സ്കൂൾ മാനേജർ, അങ്കമാലി ആദം പബ്ലിക് സ്കൂൾ, അടിമാലി സെന്റ് തോമസ് പബ്ലിക് സ്കൂൾ, കോതമംഗലം സാന്ത്വനം സ്പെഷൽ സ്കൂൾ, കോതമംഗലം ഓർത്തഡോക്സ് ചർച്ച് സെന്റർ എന്നിവയുടെ പ്രാരംഭ സെക്രട്ടറി എന്നീ നിലകളിലും പ്രവർത്തിച്ചു.

ഭാര്യ: തങ്കമ്മ. മക്കൾ: അനു, അനില, അജയ് മത്തായി. മരുമക്കൾ: വിപിൻ പോൾ മുതിരക്കാലായിൽ വെങ്ങോല, സ്റ്റെഫി മാത്യു തെക്കുമറ്റത്തിൽ ഓടക്കാലി, പരേതനായ മെൽവിൻ കളമ്പാടൻ കുത്തുകുഴി.

## മാർത്തോമ്മൻ പൈതൃക സംഗമം ഞായറാഴ്ച കോട്ടയത്ത്...

*(ഒന്നാം പേജിൽ നിന്നും തുടർച്ച)*

മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിക്കും.

കോട്ടയം എം.ഡി. സെമിനാരിയിൽ എത്തിച്ചേരുന്ന വിശ്വാസികളെ ബസേലിയോസ് കോളജ് മൈതാനിയിലും, മാർ ഏലിയാ കത്തീഡ്രൽ മുറ്റത്തും ഭദ്രാസന അടിസ്ഥാനത്തിൽ അണിനിരത്തും. മൂന്നു മണിക്ക് ഭദ്രാസന അടിസ്ഥാനത്തിൽ റാലി കെ. കെ. റോഡിലൂടെ സെൻട്രൽ ജംഗ്ഷനിൽ നിന്ന് തിരിഞ്ഞ് ശാസ്ത്രീ റോഡിൽ പ്രവേശിച്ച്, കുര്യൻ ഉതുപ്പ് റോഡിലൂടെ നെഹ്റു സ്റ്റേഡിയത്തിൽ പ്രവേശിക്കും. റാലി പോകുന്ന വീഥികളിൽ മുഴുവൻ സമയവും നസ്രാണി കലാ പ്രകടനങ്ങളും ഉണ്ടാകും.

എഴുപത്തയ്യായിരം പേർ പങ്കെടുക്കുന്നതിനാൽ വിപുലമായ സജീകരണങ്ങളാണ് ചെയ്തിട്ടുള്ളത്. എല്ലാവർക്കും കുടിവെള്ളവും ലഘുഭക്ഷണവും ക്രമീകരിക്കും. സമ്മേളനത്തിൽ പങ്കെടുക്കുവാൻ എത്തുന്ന വാഹനങ്ങൾക്ക് വിപുലമായ സൗകര്യങ്ങളാണ് ക്രമീകരിച്ചിട്ടുള്ളത്.

പാർക്കിംഗ്: സുൽത്താൻ ബത്തേരി മുതൽ വടക്കുനിന്നു വരുന്ന വലിയ വാഹനങ്ങൾ (ആദ്യം വരുന്നവ) ബേക്കർ ജംഗ്ഷനിൽ ആളെ ഇറക്കി പഴയ സെമിനാരിയിൽ പാർക്ക് ചെയ്യേണ്ടതും, തുടർന്നുള്ള വാഹനങ്ങൾ, നാഗമ്പടത്ത് ആളെ ഇറക്കി നാഗമ്പടം ക്ഷേത്ര മൈതാനം, എസ്.എച്ച്. മൗണ്ട് സ്കൂൾ മൈതാനം, എന്നിവിടങ്ങളിലും പാർക്ക് ചെയ്യേണ്ടതാണ്.

തെക്കുനിന്നു വരുന്ന വാഹനങ്ങൾ (ആദ്യം വരുന്നവ) മണിപ്പുഴ ജംഗ്ഷനിൽ നിന്ന് തിരിഞ്ഞ് ഈരയിൽ കടവ് ബൈപ്പാസ് റോഡിലൂടെ ഈരയിൽ കടവിൽ ആളെ ഇറക്കി റോഡിൽ പാർക്ക് ചെയ്യേണ്ടതും തുടർന്ന് വരുന്ന വാഹനങ്ങൾ കോടിമത മാർക്കറ്റ് റോഡിൽ ആളെ ഇറക്കി പാർക്ക് ചെയ്യണം.

കിഴക്ക് നിന്ന് വരുന്ന വാഹനങ്ങൾ (ആദ്യം വരുന്നവ) ഈസ്റ്റ് പോലീസ് സ്റ്റേഷൻ എതിർവശം ആളെ ഇറക്കി പാർക്ക് ചെയ്യണം. തുടർന്നുള്ള വാഹനങ്ങൾ കളക്ടറേറ്റിന് സമീപം ആളെ ഇറക്കി പോലീസ് പരേഡ് ഗ്രൗണ്ടിൽ സമീപത്തു കൂടി കഞ്ഞിക്കുഴിയിൽ എത്തി ദേവലോകം മാർ ബസേലിയോസ് പബ്ലിക് സ്കൂൾ മൈതാനത്ത് പാർക്ക് ചെയ്യണം.

തുടർന്ന് വരുന്ന വാഹനങ്ങൾ കഞ്ഞിക്കുഴിയിൽ ആളെ ഇറക്കണം. ചെറു വാഹനങ്ങൾ കോട്ടയം കുര്യൻ ഉതുപ്പ് റോഡിൽ ഇൻഡോർ സ്റ്റേഡിയത്തിലും, സ്വർഗീയ വിരുന്ന് മൈതാനിയിലും കോട്ടയം എം ടി സെമിനാരി, എം.ഡി സെമിനാരി മൈതാനിയിലും പാർക്കിംഗ് ക്രമീകരിച്ചിട്ടുണ്ട്.

ഗായകസംഘം: 300 പേരടങ്ങുന്ന ഗായകസംഘം ഫാ. എം. പി. ജോർജ് കോർ എപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ ഗാനാലാപനം നടത്തും. ഫാ. അനൂപ് രാജു, ഫാ. ജിബി കെ. പോൾ, ഫാ. ഡോ. വർഗീസ് പി വർഗീസ് എന്നിവർ ഗാന പരിശീലനത്തിന് നേതൃത്വം നൽകും. വൈദീകരും വൈദിക വിദ്യാർത്ഥികളും അൽമായരും ഉൾപ്പെടുന്നതാണ് ഗായകസംഘം.

പോലീസ് ഉദ്യോഗസ്ഥരെ കൂടാതെ 700 പേർ അടങ്ങുന്ന വോളന്റിയർ സംഘവും 100 സെക്യൂരിറ്റി ഉദ്യോഗസ്ഥരും ക്രമീകരണത്തിനു നേതൃത്വം നൽകും. മന്ത്രി വി. എൻ. വാസവൻ അധ്യക്ഷതയിൽ ജില്ലാ കളക്ടർ, പോലീസ് മേധാവി എന്നിവർ ക്രമീകരണങ്ങൾ വിലയിരുത്തി.

കോട്ടയം മുനിസിപ്പാലിറ്റിയുടെ ഹരിത കർമ്മ സേന വേസ്റ്റ് മാനേജ്മെന്റിന് നേതൃത്വം നൽകും. ആരോഗ്യവകുപ്പിന്റെ ക്രമീകരണങ്ങൾ കൂടാതെ എം. ഡി. സെമിനാരി പരിസരത്തും നെഹ്റു സ്റ്റേഡിയത്തിലും അടിയന്തിര മെഡിക്കൽ സംവിധാനത്തിനുള്ള ക്രമീകരണങ്ങൾ ചെയ്യും. 25 ആംബുലൻസുകളും സജ്ജമാക്കിയിട്ടുണ്ട്.

പത്രസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, വൈദീക ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. മോഹൻ ജോസഫ് എന്നിവർ പങ്കെടുത്തു.